വാല്യം – 25 ലക്കം – 2 ഫെബ്രുവരി 2012 വില – 7 രൂപ

# ബഥേൽ പത്രിക

## ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ മുഖപത്രം



മുഖപത്രിക




# പരിപാവനമായ നോമ്പേ സമാധാനത്തോടെ വരിക...

ആത്മശോധനയുടെയും അനുതാപത്തിന്റെയും ആത്മസമർപ്പണത്തിന്റെയും ഒരു നോമ്പു കാലം വരവായി. ദൈവത്തോടൊപ്പം ആയിരിക്കാനും പുതിയ സൃഷ്ടിയായി രൂപാന്തരപ്പെടുവാനും, വേർതിരിക്കപ്പെടുവാനുമുള്ള കാലം. ശക്തമായ പോരാട്ടത്തിന്റെ തയ്യാറെടുപ്പു കാലം കൂടിയാണ്. ശത്രുവായ സാത്താൻ തന്റെ ദുഷ്ടതന്ത്രങ്ങൾ നമ്മിൽ പ്രയോഗിക്കാതിരിക്കാൻ നമ്മേ ചെറുത്തു നിൽപ്പിനായി ബലപ്പെടുത്തുവാനുള്ള അവസരം. വിശുദ്ധ നോമ്പ് ദൈവകല്പനയുടെ വഴിയാണ്, ദൈവീക പ്രമാണങ്ങളുടെ അനുഷ്ഠാനവുമാണ്. ദൈവ പരിജ്ഞാനം പ്രാപിപ്പാനുള്ള മാർഗ്ഗമാണ്. ആത്മീയവും വിശുദ്ധവുമായ പോരാട്ടത്തിൽ വെടിപ്പോടും ഒരുക്കത്തോടും ദൈവ തിരുമുമ്പാകെ ജീവിക്കുവാനുള്ള പരിശീലനമാണ്. മോശയും ഏലിയാവും ദാനിയേലും ദാവീദും ആചരിച്ച ഉന്നതമായ പൂർണ്ണതയിലേക്ക് വളരുകയും, ദൈവസംസർഗ്ഗത്തിന് യോഗ്യരായി തീരുകയും ചെയ്തു.

ആദാം ഏദനിൽ നോമ്പ് ലംഘിച്ചു മനുഷ്യനു പറുദീസ നഷ്ടമായി എങ്കിൽ, ആ പറുദീസ വീണ്ടും നൽകുവാനായി മനുഷ്യരോടുള്ള അവർണ്ണനീയമായ സ്നേഹം നിമിത്തം ഭൂമിയിൽ അവതരിച്ച് അവനോടു കൂടി ജീവിച്ച് ജീവമാർഗ്ഗം ഒരുക്കിത്തരികയും പരിശുദ്ധ നോമ്പ് നമ്മെ പഠിപ്പിക്കുകയും ചെയ്ത മശിഹാ തമ്പുരാനാണ് നോമ്പിൽ നമുക്ക് ഉത്തമ മാതൃക.

എല്ലാ പൗരസ്ത്യ പാശ്ചാത്യ പാരമ്പര്യങ്ങളിലും മതവിശ്വാസങ്ങളിലും നോമ്പിനും ഉപവാസത്തിനും വളരെ പ്രാധാന്യമുണ്ട്. സംസ്കൃത ഭാഷയിൽ "ഉപവാസം" എന്നത് ദൈവത്തോടൊപ്പം പുതിയ സൃഷ്ടിയായി ജീവിക്കുക എന്നതാണ്. ജൈനമത ചിന്തയിൽ ഇത് "അമ്പരവാസ"കാലമാണ്. ആകാശത്തോളം ഉയർന്ന് ഈശ്വരനോട് ഒപ്പം വസിക്കുക. ബുദ്ധചിന്തയിൽ ഇത് ആശ അടക്കകാലം. ആശകളെ അടക്കി ജീവിക്കുവാനുള്ള കാലമാണ്. ലാറ്റിൻ ഭാഷയിൽ ഘലിേ തയ്യാറെടുപ്പിന്റെ കാലം, വേർതിരിക്കപ്പെടേണ്ട (ടലുലൃമലേറ ജലൃശീറ) കാലമാണ്. അറബി പാരമ്പര്യങ്ങളുടെ ഒരു വ്രതകാലം, ദൈവവുമായി ഒരു വ്രതം (ഇീിൃേമരേ) ഉണ്ടാക്കിയിരിക്കുകയാണ്. അതിനെ നിരീക്ഷിക്കുവാൻ ഭൂമിയിൽ ആരും ഇല്ല, ദൈവം മാത്രം.

എല്ലാ മതങ്ങളും സംസ്കാരങ്ങളും നോമ്പിനും ഉപവാസത്തിനും പ്രാധാന്യം നൽകുമ്പോൾ ഇന്നത്തെ സഭാജീവിതത്തിൽ നോമ്പിനും ഉപവാസത്തിനും പ്രാധാന്യം കുറഞ്ഞുവരുന്നു എന്നത് ദുഃഖകരമാണ്. ആശാഭംഗങ്ങളും പിരിമുറുക്കങ്ങളും സംഘർഷങ്ങളും നിറഞ്ഞ ഈ ലോകജീവിതത്തിൽ ദൈവത്തിൽ ആശ്വാസം കണ്ടെത്താനുള്ള വഴിയായി തീരുന്ന ഈ നോമ്പ് കാലം, വ്രതാനുഷ്ഠാനത്തോടും അനുതാപത്തോടും ആത്മസമർപ്പണത്തോടും നോമ്പിലേക്ക് അടുത്തു വരാം. പരിശുദ്ധനായ പൗലോസ് ശ്ലീഹ പറയുന്നതുപോലെ "അവന്റെ കഷ്ടാനുഭവങ്ങളുടെ കൂട്ടായ്മയെയും, അവന്റെ മരണത്തോട് അനുരൂപപ്പെട്ടിട്ട് അവനെയും അവന്റെ പുനരുദ്ധാനത്തിന്റെ ശക്തിയേയും അനുഭവിച്ചറിയേണ്ടതിനും ഈ നോമ്പ് നമുക്ക് മുഖാന്തിരമായി തീരട്ടെ.

**ഫാ. ഏബ്രഹാം കോശി കുന്നുംപുറത്ത്**

ഫെബ്രുവരി – 2012 വാല്യം – 25 ലക്കം – 2

# ബഥേൽ പത്രിക

ചെങ്ങന്നൂർ ഭദ്രാസന മുഖപത്രം

BETHEL PATRIKA, P.B. NO. 38,
CHENGANNUR
PH: 0479-2451331
E-mail: bethelpatrika@gmail.com
website : www.bethelpatrika.org





**മുഖചിത്രം**
നോമ്പ്



## താളുകളിൽ.... ഫെബ്രുവരി 2012



# വിപ്ലവ – മോർഫിങ്ങ് കൗതുകം

തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ

ലോകചരിത്രത്തിലെ ഏറ്റവും വലിയ വിപ്ലവ സാന്നിദ്ധ്യമാണ് യേശുക്രിസ്തു. വിപ്ലവം എന്നതുകൊണ്ടും വിപ്ലവപോരാളി എന്നതുകൊണ്ടും ഇപ്പോൾ ചില രാഷ്ട്രീയ പാർട്ടികൾ വിലയിരുത്തുന്നതിലും അപ്പുറമായിട്ടായിരുന്നു ക്രിസ്തു എന്ന വിപ്ലവപോരാളി ചരിത്രത്തിൽ വർത്തിച്ചിരുന്നത്. രക്തരൂക്ഷിതമായ പോരാട്ടങ്ങളിലൂടെയും, ആയുധ മുന്നേറ്റങ്ങളുടെയും, വാരിക്കുന്തങ്ങളുടെയും സാന്നിദ്ധ്യം ലോകം ദർശനം കണ്ട വിപ്ലവ പോരാട്ടങ്ങളിൽ നിറയുമ്പോൾ അപരന്റെ കണ്ണിൽ കണ്ണുനീർ സൃഷ്ടിക്കുകയല്ല അപരന്റെ കണ്ണിലെ കണ്ണുനീർ ഒപ്പുകയാണ് വിപ്ലവത്തിന്റെ അഭികാമ്യം എന്നാണ് ക്രിസ്തു പഠിപ്പിച്ചത്. മറ്റുള്ളവരുടെ ജീവനെ നിഷേധിക്കുകയോ, നശിപ്പിക്കുകയോ ചെയ്യാതെ സ്വന്തം ജീവൻ മറുവിലയായി നൽകിയാണ് ക്രിസ്തു എന്ന വിപ്ലവനായകൻ ചരിത്രത്തിലെ ഗതിവിഗതികളെ മാറ്റിമറിച്ചത്.

യേശുതമ്പുരാൻ പഠിപ്പിച്ച ദൈവരാജ്യ ലക്ഷണങ്ങളും ചിന്തകളുമാണ് ക്രിസ്തുവിന്റെ വിപ്ലവ സാന്നിദ്ധ്യത്തിന്റെ ആധാരം. ക്രിസ്തുവിനെ വിപ്ലവപോരാളിയായി ആരെങ്കിലും അംഗീകരിച്ച് ഉൾപ്പെടുത്തിയെങ്കിൽ യേശു പ്രതിധാനം ചെയ്ത ദൈവരാജ്യ ദർശനങ്ങളെയും ഉൾക്കൊണ്ടു എന്നാണ് അതിന്റെ അർത്ഥം. ചരിത്രം നൽകിയ തിരിച്ചറിവിന്റെ വെളിച്ചത്തിൽ ആരെങ്കിലും ക്രിസ്തുവിനെ അംഗീകരിക്കാൻ മുന്നോട്ടു വന്നാൽ നാം അതിൽ അസഹിഷ്ണുത പുലർത്തിയിട്ടു കാര്യമില്ല. കാലം ചിലർക്ക് പകർന്നു നൽകിയ ഈ തിരിച്ചറിവിൽ നാം സന്തോഷിക്കുകയാണ് വേണ്ടത്. തരംതാണ രാഷ്ട്രീയ ലാഭത്തിനു വേണ്ടി ക്രിസ്തുവിനെ ഉപയോഗിച്ചാൽ അത് ചരിത്രത്തിന് ഒരുകാലത്തും ഉൾക്കൊള്ളുവാൻ കഴിയുകയില്ല.

മതദർശനങ്ങളും ചിന്തകളും ആരുടെയും സ്വകാര്യ സ്വത്തല്ല എന്ന വാദം അംഗീകരിക്കുമ്പോൾ തന്നെ അതെടുത്ത് പ്രയോഗിക്കുമ്പോൾ പാലിക്കേണ്ടുന്ന മാന്യതയെപ്പറ്റി എല്ലാവർക്കും ബോധ്യം ഉണ്ടാകണം. കർത്താവിന്റെ തിരുവത്താഴ മുഹൂർത്തം ക്രൈസ്തവരെ സംബന്ധിച്ച് ഏറെ ഹൃദയസ്പർശിയായ മുഹൂർത്തമാണ്. ഒരു ജനതയുടെ വിശ്വാസ തീഷ്ണതയും വൈകാരികതയും പാടെ തള്ളിക്കളഞ്ഞ് ഞങ്ങൾക്ക് തോന്നുന്നത് ഒക്കെ ചെയ്തു കൂട്ടുന്നത് കലാസ്വാതന്ത്ര്യമല്ല മറിച്ച് ധിക്കാരമാണ് എന്ന തിരിച്ചറിവ് നമുക്ക് ഉണ്ടാകണം.

താൽക്കാലിക ലാഭത്തിന് വേണ്ടിയോ പ്രീണനത്തിനു വേണ്ടിയോ ക്രിസ്തുവിനെ കരങ്ങളിൽ എടുക്കാൻ ശ്രമിച്ചവർ എല്ലാം പരാജയപ്പെട്ടു എന്നതിന് വേദപുസ്തകത്തിൽ നിരവധി ഉദാഹരണങ്ങൾ ഉണ്ട്. യേശു തമ്പുരാന്റെ വിപ്ലവകരമായ സാന്നിദ്ധ്യം ആർക്കെങ്കിലും മനമാറ്റവും മാനസാന്തരവും നൽകിയെങ്കിൽ അതിൽ സന്തോഷിക്കുന്നു. എന്നാൽ ക്രിസ്തുവിനെ രാഷ്ട്രീയ ആയുധമാക്കാനാണ് ഉദ്ദേശമെങ്കിൽ വചനത്തിന്റെ ഭാഷയിൽ "നിങ്ങൾക്ക് അയ്യോ കഷ്ടം" എന്നു മാത്രം കുറിക്കുന്നു.




# അന്ത്യ അത്താഴചിത്രം: വിവാദത്തിൽ കഴമ്പുണ്ടോ?

**ഫാ. ഐപ്പ് പി. സാം**

ക്രിസ്തുവിനെക്കുറിച്ച്
ആർക്കും പറയാം.....
എന്തും പറയാം......
ആരെന്തുപറഞ്ഞാലും
ചെറുമന്ദസ്മിതത്തോടെ
അവൻ
അതെല്ലാം
കാതോർക്കും.

**ലോ**കവിമോചകനായ ക്രിസ്തു എന്നും ചരിത്രത്തിൽ സജീവ സാന്നിദ്ധ്യമാണ്. അതുകൊണ്ടാണ് വിവാദങ്ങൾ ക്രിസ്തുവിനെ വിടാതെ പിന്തുടരുന്നത്. ജനമനസ്സുകളിൽ യേശുവിന് എത്രമാത്രം ആഴമുണ്ട് എന്നതാണ് എല്ലാ ക്രിസ്തുവിവാദങ്ങളുടെയും മൂലകാരണം. മനുഷ്യന്റെ കാഴ്ചയുടെ പരിമിതി പലപ്പോഴും തർക്കങ്ങൾക്കും വാഗ്വാദങ്ങൾക്കും വഴിമരുന്നിടുന്നു. സ്ത്രീകളിൽ നിന്ന് ജനിച്ചവരിൽ സമശീർഷനില്ലാത്ത സ്നാപക യോഹന്നാൻ യേശുവിനെക്കുറിച്ച് പറഞ്ഞു. "ഇവന്റെ ചെരുപ്പിന്റെ വാറഴിപ്പാൻപോലും ഞാൻ യോഗ്യനല്ല." വർഗ്ഗവൈരത്തിന്റെ പ്രതിനിധിയായ ശമരിയാക്കാരി സ്ത്രീ യേശുവിനെ തിരിച്ചറിഞ്ഞപ്പോൾ സ്വന്തദേശത്ത് യേശുവിന്റെ സജീവ സാക്ഷിയായി. തന്നെ അനുഗമിച്ച മുക്കുവന്മാർക്ക് യേശു ജീവന്റെ ജീവനായി.

ഇതിനൊരു മറുവശം കൂടെയുണ്ട്. ഭരണചക്രം തിരിച്ച റോമൻ അധികാര ഇടനാഴികകൾക്ക് യേശു ഒരു വെല്ലുവിളിയായിരുന്നു. തദ്ദേശവാസികൾക്ക് യേശു കേവലം തച്ചന്റെ മകൻ മാത്രം. സ്വന്തക്കാർ ''ഭ്രാന്തനെന്ന്' യേശുവിനെ വ്യാഖ്യാനിച്ചു. അവങ്കൽ ഇടറിപ്പോയ പിതൃനഗരത്തിന്റെ ചിത്രവും സുവിശേഷങ്ങൾ വരച്ചു കാണിയ്ക്കുന്നു. ഏകാധിപത്യത്തിന്റെ പ്രതീകമായ റോമാ സാമ്രാജ്യം ഏറ്റവും ക്രൂരമായ സംസ്ക്കാരമാണ് ലോകത്തിന് പരിചയപ്പെടുത്തിയത്. ലോകം മുഴുവൻ കൈസറിനു കീഴ്പ്പെട്ടു ജീവിക്കണമെന്ന് സാമ്രാജ്യത്വശക്തികൾ ശാഠ്യംപിടിച്ചപ്പോൾ കഴുതപ്പുറത്ത് കയറി വേറിട്ട രാജത്വം വെളിപ്പെടുത്തി. അധർമ്മത്തിന്റെ ശക്തികളെ ചാട്ടവറെടുത്ത് പുറത്താക്കിയ ദൈവപുത്രൻ സ്വയപരിത്യാഗത്തിലൂടെ സ്നേഹ സാമ്രാജ്യ

ത്തിന് അടിസ്ഥാനമിട്ടു. ഇവൻ നീതിമാൻ എന്ന വിധിവാചകം കുറിച്ചിട്ട ഭരണാധികാരി ജന താല്പര്യം സംരക്ഷിക്കാൻ യേശുവിനെ ക്രൂശുമരണത്തിന് ഏല്പിച്ചു.

ഭദ്രമായി അടച്ചുപൂട്ടപ്പെട്ട യേശുവിന്റെ കല്ലറപോലും കാവൽപട്ടാളത്തിന്റെ സൂക്ഷ്മ നിരീക്ഷണത്തിലായിരുന്നു. മരണത്തിന്റെ ശക്തികളെ തോല്പിച്ച് മൂന്നാം നാളിൽ 'ഇടിവാൾ'പോലെ അവൻ പുറത്തുവന്നു. വേണ്ടുവോളം പണം ലഭിച്ചപ്പോൾ പടയാളികൾ സത്യത്തെ വളച്ചൊടിച്ചു. പണം കൊടുത്താൽ എന്തും വാങ്ങാം. അധികാരം, പ്രശസ്തി, അന്യായം എന്നിങ്ങനെ പലതും. നാളുകൾക്ക് മുമ്പ് ക്രിസ്തുവുമായി ബന്ധപ്പെട്ട് സാൻബ്രൗൺ "ഡാവിഞ്ചി കോഡി"ൽ അസത്യ പ്രസ്താവനകൾ എഴുതിവിട്ടപ്പോൾ ആ ഗ്രന്ഥം മാർക്കറ്റിലെ ഏറെ ലാഭമുണ്ടാക്കിയ വില്പന ചരക്കായി. ക്രിസ്തുവിവാദങ്ങൾ എത്രമാത്രം ലാഭകരമായി. പണത്തിന്റെ "പർച്ചെസിംഗ് പൗവർ" അത്ഭുതം തന്നെ.

ക്രിസ്തുവിനെക്കുറിച്ച് ആർക്കും പറയാം. എന്തും പറയാം. ആരെന്തുപറഞ്ഞാലും ചെറുമന്ദസ്മിതത്തോടെ അവൻ അതെല്ലാം കാതോർക്കും. മനുഷ്യൻ യേശുവിന്റെ പേരിൽ അഴിച്ചുവിടുന്ന വാഗ്വാദങ്ങൾ ദിവ്യപ്രഭാവത്തിന് മങ്ങലേല്പിക്കുകയില്ല. താമസിച്ചാണെങ്കിലും ചിലർ അവനെ ചരിത്രപുരുഷനായി, മറ്റു ചിലർ വിപ്ലവകാരിയായി, വേറെ ചിലർ സാമൂഹ്യപരിഷ്കർത്താവായി ഒക്കെ മനസ്സിലാക്കുന്നു. പൊട്ടക്കണ്ണന്മാർ ആനയെ കണ്ടതുപോലെ. മോർഫ് ചെയ്ത അന്ത്യ അത്താഴ ചിത്രം വഴിവക്കിൽ ആരോ കാണിച്ച കുസൃതി. അതിനെ പ്രമുഖദിനപത്രം ഫ്രണ്ട് പേജിൽ പെരുപ്പിച്ച് കാട്ടിയത് അതിലും വലിയ വികൃതി. പത്ര ധർമ്മവും നിലവാരവും വഴിയോരത്തേക്ക് താണുപോയല്ലോ എന്നു മാത്രം വായനക്കാർ ആശങ്കപ്പെടുന്നു. നാളുകൾക്ക് മുമ്പ് അന്ത്യഅത്താഴ ചിത്രം മറ്റൊരു രൂപത്തിൽ വികലമാക്കി ടൈംസ് ഓഫ് ഇൻഡ്യ പ്രസിദ്ധീകരിച്ചപ്പോൾ പ്രകടിപ്പിക്കാത്ത വൈകാരിക വിസ്ഫോടനത്തിനു പിമ്പിൽ രാഷ്ട്രീയ പകപോക്കലിന്റെ നിറം കലർന്നിട്ടില്ലേ എന്നു സംശയം. യേശുവിന്റെ പേരാകട്ടെ, പടമാകട്ടെ വൈകാരിക ഭാവങ്ങളുടെ പുകമറ സൃഷ്ടിയ്ക്കുവാൻ ആരുപയോഗിച്ചാലും അത് കടുത്ത അപരാധം തന്നെ. ക്രിസ്തു മഹത്വത്തിനോ, ആരാധകരുടെ ആഴമായ ക്രിസ്താനുഭവത്തിനോ നിഴൽ പരത്തുവാൻ ഈ തന്ത്രങ്ങൾക്കൊന്നും സാദ്ധ്യമാകില്ല.

ഇപ്രകാരമുള്ള വിലകുറഞ്ഞ പ്രചരണങ്ങൾക്കും വാഗ്വാദങ്ങൾക്കും ഒരേ ഒരു മറുപടി മാത്രം "നേതി, നേതി" (ഇതല്ല, ഇതല്ല) ''അവന്റെ തത്വത്തെ ആരാധിക്കുവാനല്ലാതെ പരിശോധിക്കുവാനോ ആരാഞ്ഞറിയുവാനോ കഴിവില്ലാത്ത" മനുഷ്യൻ അവന്റെ കാഴ്ചയുടെ പരിധി, പരിമിതി മനസ്സിലാക്കിയിരുന്നുവെങ്കിൽ. ഹിന്ദി സാഹിത്യത്തിലെ ഭക്തകവിയായ സൂർദാസ് താൻ പാടിപുകഴ്ത്തിയ ചൈതന്യത്തെ നേരിൽ കണ്ടപ്പോൾ മിഴികൾ പൂട്ടി. സ്വയം അന്ധതവരിച്ചു. കാരണം ദൈവദർശനം ലഭിച്ച നയനങ്ങൾ മറ്റൊന്നും കാണേണ്ട എന്ന ഉറച്ച തീരുമാനമായിരുന്നു. മാനുഷീക ഭാവനകൾക്കും, രാഷ്ട്രീയ വാഗ്വാദങ്ങൾക്കും യേശു അതീതനാണെന്നു മാത്രം തിരിച്ചറിയുക. ❍



# ഇതാണോ യഥാർത്ഥ അനുയായികൾ

ഫാ. പി.കെ. കോശി

സാഹിത്യം കച്ചവടച്ചരക്കായി മാറിയതോടെ അതിന്റെ സൃഷ്ടിപരമായ സിദ്ധികൾ നഷ്ടമായിക്കൊണ്ടിരിയ്ക്കുന്നു. നന്മയ്ക്കും ധാർമ്മികതയ്ക്കും ധന്യമായ ജീവിതത്തിനും ആവശ്യമായ പ്രചോദനങ്ങൾ നല്കുന്നതിനും പകരമായി ഇന്ന് ആനുകാലിക സാഹിത്യം തിന്മയുടെ വികാരങ്ങളെ ഊതിവീർപ്പിക്കുകയാണ് ചെയ്യുന്നത്. വ്യക്തിയുടെയും സമൂഹത്തിന്റെയും ഭാവിയെ നന്മയിൽ കരുപ്പിടിപ്പിയ്ക്കുന്നതിനു പകരമായി സമൂഹത്തെയും വ്യക്തികളെയും ഇരുളടഞ്ഞതാകാൻ സഹായകമായ രീതി വർദ്ധിച്ചുകൊണ്ടിരിയ്ക്കുന്നു. മനസ്സിൽ വരുന്ന ചിന്തകളും വികാരങ്ങളും അനുദിനം നടക്കുന്നവയും നടക്കാവുന്നതുമായ അധമകൃത്യങ്ങളും വിവേചനം കൂടാതെ ചിത്രീകരിക്കുന്നത് സാഹിത്യസൃഷ്ടിയായി കരുതുന്നവരുടെ എണ്ണം ഇന്ന് വർദ്ധിച്ചിരിക്കുന്നു. എന്ത് അസഭ്യവും പ്രകടിപ്പിയ്ക്കാനുള്ള അവകാശമായി ആവിഷ്ക്കാര സ്വാതന്ത്ര്യത്തെ നോക്കിക്കാണാനുള്ള പ്രവണത തികച്ചും തെറ്റാണ്.

പ്രസിദ്ധനായ ലിയാണാർഡോ ഡാവിഞ്ചിയുടെ സൃഷ്ടിപരമായ ആവിഷ്ക്കാരമായിരുന്നു യേശുക്രിസ്തുവിന്റെ അന്ത്യഅത്താഴത്തിന്റെ ചിത്രീകരണം ഇന്നത്തെ രാഷ്ട്രീയ അരാജകത്വത്തിന്റെ പ്രതീകമായും അധമസംസ്ക്കാരത്തിന്റെ പ്രതീകമായും വികലമാക്കപ്പെട്ട അവസ്ഥ മാധ്യമങ്ങളിൽ കണ്ടുവല്ലോ. യേശുക്രിസ്തുവിനെ വിമോചനപോരാളിയായും ക്രിസ്തുമതത്തെ കമ്മ്യൂണിസ്റ്റ് പാർട്ടിയായും സി.പി.എം. ജനറൽ സെക്രട്ടറി പ്രകാശ് കാരാട്ട് യേശുക്രിസ്തുവായും മറ്റും ചിത്രീകരിയ്ക്കുന്നത് അധമ സംസ്ക്കാരത്തിന്റെ ത്വരയും അഹന്തയുമാണ്. മതം മനുഷ്യനെ മയക്കുന്ന കറുപ്പാണ് എന്ന് പറഞ്ഞ് പരിഹസിയ്ക്കുകയും ദൈവത്തിന്റെ അസ്തിത്വത്തെ ചോദ്യം ചെയ്യുകയും ചെയ്യുന്ന മൂഢവിപ്ലവ പ്രസ്ഥാനത്തിന്റെ അഹങ്കാരം ഇന്ന് വർദ്ധിച്ചിരിക്കുന്നു. ഏതുവിധേനയും വിശ്വാസികളെ ചൂഷണം ചെയ്യുവാനുള്ള തത്രപ്പാട് രാഷ്ട്രീയനേതൃത്വത്തിൽ എത്തിയിരിയ്ക്കുന്നു. കാൾമാർക്സും എംഗൽസും പ്രതിമകൾ ബർലിനിൽ നിന്ന് മാറ്റപ്പെട്ട "സെമിത്തേരിയുടെ മൂകത" സി.പി.എം. അനുഭവിയ്ക്കുമ്പോൾ മൂകതയ്ക്കും മൂഢതയ്ക്കും ഉണർവ്വുണ്ടാക്കാനുള്ള ശ്രമമാണ് ഇന്ത്യയിലെ കമ്മ്യൂണിസ്റ്റു പ്രസ്ഥാനക്കാർ നടത്തുന്നത്. നിരീശ്വരവാദം തെളിയിയ്ക്കുകയും പ്രചരിപ്പിയ്ക്കുകയും ചെയ്യുന്ന പ്രസ്ഥാനത്തിന് എങ്ങനെയാണ് സർവ്വജനത്തിന്റെയും രക്ഷകനാകുന്ന യേശുക്രിസ്തുവിനെ ആദരിയ്ക്കുവാൻ കഴിയുക. ആദരിയ്ക്കുന്നുവോ അനാദരിയ്ക്കുന്നുവോ എന്ന് സ്വയം ചിന്തിയ്ക്കുക. വിശ്വാസികളുടെ ശിരസ്സ് ഛേദിക്കുകയും ആരാധനാ സ്വാതന്ത്ര്യം ഹനിയ്ക്കുകയും ചെയ്യുന്ന ഭരണകൂടങ്ങളെ നിയന്ത്രിക്കുന്ന കമ്മ്യൂണിസത്തെ തള്ളിപ്പറയുന്ന അവസ്ഥയിലേക്കല്ലേ യഥാർത്ഥത്തിൽ കേരളത്തിലെ കമ്മ്യൂണിസ്റ്റു നേതാക്കൾ യേശുക്രിസ്തുവിനെ അംഗീകരിയ്ക്കുന്നതിലൂടെ ചെയ്തിരിക്കുന്നത് എന്ന് ചിന്തിയ്ക്കുക. മനുഷ്യനിൽ അധമവികാരങ്ങൾ ഉണ്ടാക്കി മനുഷ്യനെ ചൂഷണം ചെയ്യുന്ന കറുപ്പായി ഇന്ന് കമ്മ്യൂണിസം മാറിയിരിക്കുന്നു.

കടിഞ്ഞാണില്ലാത്ത പണക്കൊതിയുടെയും അധികാരമോഹത്തിന്റെയും അധമവികാരങ്ങളുടെയും ഉച്ചകോടിയിൽ എത്തി സമൂഹത്തോടുള്ള ഉത്തരവാദിത്വം സൗകര്യപൂർവ്വം മറക്കുകയാണ് ഇന്നത്തെ രാഷ്ട്രീസംസ്ക്കാരം. ദൃഢപ്രതിജ്ഞ ചെയ്ത് അധികാരത്തിലേറിയ രാഷ്ട്രീയ സംസ്കാരികൾ യേശുവിനെ വിമോചക നേതാവാക്കി എങ്കിൽ ''എന്തുകൊണ്ട് ദൈവനാമത്തിൽ പ്രതിജ്ഞ ചെയ്തുകൂടാ."

വിശ്വസാഹിത്യകാരനായ ടോൾസ്റ്റോയിയുടെ ചിന്തപ്രകാരം "ക്രിസ്തുവിന് മുൻപ് വിലപ്പെട്ട മൂല്യങ്ങൾ വീര്യവും ദേശീയതയും രാജ്യത്തിന്റെ ഐശ്വര്യവും വിജയവുമൊക്കെയായിരുന്നു. ക്രിസ്തുവിനുശേഷം നൂതനമൂല്യങ്ങൾ പ്രതിഷ്ഠിയ്ക്കപ്പെട്ടു. വിനയം, വിശുദ്ധി, സ്നേഹം, സഹതാപം തുടങ്ങിയവ. എന്നാൽ ആഡംബരപ്രിയവും സുഖലോലുപതയും വീരാരാധനയും, മതവും, ഗർവ്വും, ആത്മപ്രശംസയുമെല്ലാം ക്രിസ്തീയ മൂല്യങ്ങളെ തുരത്തി. അങ്ങനെ സാഹിത്യം ദുഷിച്ചു." ടോൾസ്റ്റോയിയുടെ ഈ വാക്കുകൾ ആധുനിക സംസ്കാരത്തിൽ യാഥാർത്ഥ്യമാവുകയാണ്.

**ഈശ്വരനും സാഹിത്യവും:-**

ഈശ്വരൻ സഹിത്യവുമായി എങ്ങനെ ബന്ധപ്പെട്ടിരിക്കുന്നു. സാഹിത്യം സൃഷ്ടിയ്ക്കപ്പെടുന്നത് ഭാഷയിലൂടെയും വാക്കുകളിലൂടെയുമാണ്. വാക്കുകളുടെ മേഖലയിലാണ് സാഹിത്യം നിലകൊള്ളുന്നത്. മനുഷ്യൻ അവന്റെ ആന്തരീക ജീവിതത്തിന് പ്രകാശനം നൽകുന്നത് വാക്കുകളിലൂടെയാണ്. ദൈവം സ്വയം വെളിപ്പെടുത്താൻ വാക്കുകളും സംഭവങ്ങളും ഉപയോഗിക്കുന്നു. വി. യോഹ.1:1 ൽ ആദിയിൽ വചനം ഉണ്ടായിരുന്നു. വചനം ദൈവത്തോടുകൂടിയായിരുന്നു. വചനം ദൈവമായിരുന്നു എന്നു പറയുമ്പോൾ" വാക്കുകൾ ആണ് ദൈവം. ദൈവവചനത്തെ ക്രിസ്തു എന്ന് പറയുന്നു. ദൈവം വെളിപ്പെടുത്തപ്പെട്ടത് വാക്കുകളിലും വചനത്തിലും കൂടിയാണ്. ഇന്നും ദൈവത്തെ വെളിപ്പെടുത്തുന്നതും വചനങ്ങളിലൂടെയാണ്. സാഹിത്യത്തിന്റെ മുഖ്യധർമ്മം ഈശ്വരചിന്തയും വിശ്വാസവും പ്രോത്സാഹിപ്പിയ്ക്കുകയോ നിരീശ്വരത്വം പ്രോത്സാഹിപ്പിക്കുകയോ അല്ല. എങ്കിലും വിശ്വസാഹിത്യത്തിലെ പല പ്രമുഖരും ഈശ്വരാഭിമുഖ്യം പുലർത്തിയവരും ഈശ്വരചിന്ത പകർന്നുതന്നവരുമാണ്. വെറുതെ ചില വാക്കുകൾ പ്രയോഗിക്കുന്നതുകൊണ്ട് സാഹിത്യം ഉണ്ടാകുന്നില്ല. വാക്കുകളിലൂടെയുള്ള സുന്ദരമായ ഒരു പ്രകാശനവും പ്രകീർത്തനവുമാണ് സാഹിത്യം. പ്രപഞ്ചത്തെയും മനുഷ്യനെയും ഈശ്വരനെയും പറ്റിയുള്ള നമ്മുടെ അടിസ്ഥാനപരങ്ങളായ മനോഭാവങ്ങളും തെരഞ്ഞെടുക്കലുമാണ് സാഹിത്യത്തിലൂടെ ആവിഷ്ക്കരിക്കപ്പെടുന്നത്.

ഈശ്വരനും സാഹിത്യവും തമ്മിലുള്ള ബന്ധത്തിൽ പ്രധാനമാണ് സൗന്ദര്യം. "ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു. നിങ്ങളും ലോകത്തിന്റെ വെളിച്ചമാകുവീൻ" എന്ന് യേശുക്രിസ്തു കല്പിക്കുന്നു. വെളിച്ചമുണ്ടാകട്ടെ എന്ന് ദൈവം കല്പിച്ചു. വെളിച്ചമുണ്ടായി. നല്ലത് എന്ന് ദൈവം കണ്ടു എന്ന് ഉല്പത്തി പുസ്തകത്തിൽ പറയുമ്പോൾ പ്രകാശത്തിന്റെ സൗരഭ്യവും, സൗന്ദര്യവും എത്ര വലിയത് എന്ന് മനസ്സിലാക്കാം. സൗന്ദര്യത്തിന്റെ സവിശേഷതകളിൽ പ്രധാനമാണ് പ്രകാശം. എല്ലാത്തിനെയും പ്രകാശിപ്പിക്കുന്ന പ്രകാശമാകുന്ന ഈശ്വരന്റെ സത്തയിൽനിന്നും ഉൺമയിൽ നിന്നുമാണ് സൃഷ്ടികൾക്കെല്ലാം പ്രകാശവും സൗന്ദര്യവും തേജസ്സും ലഭിച്ചത്. അതുകൊണ്ടാണ് വീണ്ടും ജനനമാകുന്ന മാമോദീസ എന്ന കൂദാശ സ്വീകരിക്കുന്ന വ്യക്തി പ്രകാശവസ്ത്രം ധരിക്കപ്പെട്ടവനാകുന്നത്. ഈ പ്രകാശത്തിന്റെ സൗന്ദര്യം നഷ്ടപ്പെടുത്തുന്ന ഘടകമാണ് പാപം. അതുകൊണ്ടാണ് ആദാം ഏദൻതോട്ടത്തിൽ പാപം ചെയ്തപ്പോൾ പ്രകാശവസ്ത്രം ഉരിയപ്പെട്ടവനായി മാറിയതും ഇലകൾ തുന്നി വസ്ത്രം ധരിയ്ക്കേണ്ടി വന്നതും. Gabriel Marshall തന്റെ കൃതിയായ "Philosophical Testament" ൽ പറയുന്നത് "സാഹിത്യത്തിലും കലയിലും പ്രതിഫലിയ്ക്കുന്ന സൗന്ദര്യത്തിനും മറ്റൊരു പ്രഭവസ്ഥാനമുണ്ടാകുക സാദ്ധ്യമല്ല" എന്ന്.

**ഈശ്വരനിഷേധവും സാഹിത്യവും :-**

സാഹിത്യകൃതികളിൽ നല്ലപങ്കും ഈശ്വരനെ അംഗീകരിക്കുകയും വെളിപ്പെടുത്തുകയും ചെയ്യുന്നു എങ്കിലും ഈശ്വരനിഷേധങ്ങളായ സാഹിത്യകൃതികൾ ധാരാളം ഉണ്ടാകുന്നുണ്ട്. ഇത് ആധുനിക കാലഘട്ടത്തിന്റെ ഒരു പ്രത്യേകതയാണ്. നിരീശ്വരരായ സാഹിത്യകാരന്മാരും ഈശ്വരനിഷേധങ്ങളായ സാഹിത്യകൃതികളും പണ്ടുമുതൽ ഉണ്ടായിരുന്നു.

പണ്ടത്തെ നിരീശ്വരവാദികൾ യഥാർത്ഥത്തിൽ നിരീശ്വരവാദികളല്ലായിരുന്നു. സംഘടിതരായ ഒരു ചിന്താപദ്ധതിയുടെ ഭാഗമായാണ് അവർ 'ism' എന്ന പദം ഉപയോഗിച്ചത്. ആശയവാദവും ഭൗതികവാദവും, അസ്ഥിത്വവാദവും, യഥാർത്ഥവാദവുമെല്ലാം systamatic ആയ ചില ചിന്താ

പദ്ധതികളായിരുന്നു. ഭൗതീകവാദിയുടെ വാദം പ്രപഞ്ചത്തിൽ പദാർത്ഥമല്ലാതെ യാഥാർത്ഥ്യമായി ഒന്നുമില്ല എന്നു വാദിക്കുമ്പോൾ അയാളുടെ ദാർശനീക ചിന്ത ഉപയോഗിച്ച് ആ നിലപാടിലെത്തി ഭൗതീകവാദിയായി മാറുന്നു. മാർക്സും എംഗൽസും പോലെ തന്നെ മുൻകാല നിരീശ്വരന്മാർ ഈശ്വരനിൽ വിശ്വസിച്ചിരുന്നില്ല. അതായത് പണ്ടത്തെ ഈശ്വരനിഷേധം പ്രായോഗികമായ ഒരു നിലപാടായിരുന്നു (Practical atheism). എന്നാൽ ആധുനിക ഈശ്വരനിഷേധമാകട്ടെ ബൗദ്ധികവും ദാർശനികവുമായ ഒരു സിദ്ധാന്തത്തിന്റെ ഭാഗമാണ്. അതുകൊണ്ടാണ് ഇന്നത്തെ കമ്മ്യൂണിസ്റ്റുകാർ ബുദ്ധിയുടെ ദർശനമായി യേശുക്രിസ്തുവിനെയും തങ്ങളുടെ ഭാഗമാക്കിയത്. കാരണം കഴുതകളായ ജനത്തിന്റെ വോട്ട് ലഭിയ്ക്കാൻ ഇതാണ് മാർഗ്ഗം എന്ന ബുദ്ധിപരമായ ചിന്ത. മനുഷ്യന്റെ ദൈവം മനുഷ്യൻ തന്നെയാണ് എന്ന വാദം പലരെയും ഭൗതീകവാദത്തിലേക്കാകർഷിച്ചു. ദൈവത്തെ മനുഷ്യൻ കൊന്നുകളഞ്ഞിരിക്കുന്നു എന്നു പഠിപ്പിച്ച Federic Niche യിലൂടെ മനുഷ്യന് ഇനി എന്തും ആകും എന്നു പഠിപ്പിച്ചു. അതുകൊണ്ടാണ് ഇപ്പോൾ സർവ്വലോകത്തിന്റെയും രക്ഷകനായ യേശു കാൽവറിയിൽ ക്രൂശിതനായ ചിത്രവും കൂടി മാർക്സിനും എംഗൽസിനും ഒപ്പം പ്രദർശിപ്പിച്ചത്. പക്ഷെ മൂഢസ്വർഗ്ഗത്തിലായ കമ്മ്യൂണിസ്റ്റ് നേതാക്കൾക്ക് എന്തുകൊണ്ട് യേശുക്രിസ്തു മരണത്തിൽ നിന്ന് ഉയർത്തെഴുന്നേറ്റ പ്രകാരം മാർക്സിനേയും എംഗൽസിനേയും മറ്റും പ്രാപ്തരാക്കാത്തത്. അധമ സാഹിത്യത്തിന്റെ ഭാഗമായി അതും ഉണ്ടാകാം.

ആധുനിക പാശ്ചാത്യ സാഹിത്യത്തിന്റമേൽ നിഴൽവീശി നില്ക്കുന്ന ഏറ്റവും ബീഭൽസമായ പ്രതിഭാസമാണ് ഈശ്വരന്റെ സങ്കല്പിതമായ മരണം. സ്വയം ഈശ്വരനായി മാറാൻ ശ്രമിക്കുന്ന സാഹിത്യകാരന്മാരും, കലാകാരന്മാരും, കവികളും ആണ് ഇന്നത്തെ ഈശ്വരനിഷേധത്തിന്റെ പ്രധാനകണ്ണികൾ.

**ഈശ്വരനിഷേധവും സംസ്ക്കാരവും:-**

മുൻകാലങ്ങളെ അപേക്ഷിച്ച് ഇന്ന് നിരീശ്വരവാദമെന്നത് നാഗരികതയുടെയും സംസ്ക്കാരത്തിന്റെയും ഭാഗമായിത്തീർന്നിരിക്കുന്നു. പൗരാണിക കാലത്തെയോ മദ്ധ്യയുഗത്തിലേയോ നാഗരികതകളൊന്നും നിരീശ്വരപരമായിരുന്നില്ല. വ്യാവസായികത്വവും നഗരങ്ങളുടെ വളർച്ചയും ശാസ്ത്രത്തിന്റെ സാങ്കേതിക വിദ്യയുടെയും അത്ഭുതപൂർവ്വമായ വികാസവുമെല്ലാം ഭൗതീകവത്ക്കരണങ്ങളുടെ (Secularisation) പ്രക്രിയയിലേക്കും നിർഭയത്വം, നിരീശ്വരവാദം തുടങ്ങിയവയിലേയ്ക്കും ലോകജനതയെ മുഴുവൻ നയിച്ചുകൊണ്ടിരിയ്ക്കുന്നു. സ്ഥിതിവിവരകണക്കുകളും ഇതു തെളിയിക്കുന്നു. 1900 ൽ ലോകജനതയുടെ 2% മാത്രമായിരുന്നു നിരീശ്വരവാദികൾ എങ്കിൽ 1980 ൽ അത് 20% ആയി വർദ്ധിച്ചു. ഒരു നിരീശ്വരസംസ്കൃതി ലോകത്തിൽ വളർന്നുവരുന്നു. ഈശ്വരവിശ്വാസികൾ എന്ന് സ്വയം അഭിമാനിക്കുന്ന പലരും യഥാർത്ഥവിശ്വാസികളാണോ എന്ന് ചിന്തിക്കേണ്ടിയിരിയ്ക്കുന്നു. നിരീശ്വരവാദവും നിരീശ്വരപരമായ കമ്മിറ്റ്മെന്റും, നിരീശ്വരപരമായ സാന്മാർഗ്ഗികതയും, നിരീശ്വരപരമായ സംസ്ക്കാരങ്ങളും നിരീശ്വരവാദത്തിൽ അധിഷ്ഠിതമായ ഒരുതരം ആദ്ധ്യാത്മികതയും (Mystique of atheism) ഇപ്പോൾ വർദ്ധിച്ചുവരുന്നു. അതുകൊണ്ടു തന്നെയാണല്ലോ ക്രിസ്ത്യാനികളെ വീഴ്ത്തുവാൻ തക്കവണ്ണം മാർക്സിസ്റ്റു പാർട്ടിയുടെ നേതാവായി ക്രിസ്തുവിനെ ചിത്രീകരിക്കുകയും പള്ളികളുടെയും ക്ഷേത്രങ്ങളുടെയും പെരുന്നാളുകളിലും ഉത്സവങ്ങളിലും കമ്മ്യൂണിസ്റ്റു പ്രസ്ഥാനങ്ങളുടെ പെരുനാൾ ഉത്സവാശംസകളും പുറത്തുവരുന്നത്. ഇത്തരം നിരീശ്വരവാദത്തിലധിഷ്ഠിതമായ ആദ്ധ്യാത്മികതയുടെ (Mystique of atheism) യഥാർത്ഥലക്ഷ്യം എന്ത് എന്ന് ക്രിസ്തീയ സഭയും അതിന്റെ നേതൃത്വവും ശരിയ്ക്കും മനസ്സിലാക്കുകയും വിലയിരുത്തുകയും അതിനനുസൃതമായി പ്രതികരിക്കുകയും ചെയ്യേണ്ടിയിരിയ്ക്കുന്നു.

നീഷേയും, സാർത്രു, ലെനിനുമെല്ലാം നിരീശ്വരവാദികൾ മാത്രമായിരുന്നില്ല, ഈശ്വരനുണ്ടെങ്കിൽ ആ ഈശ്വരനെതിരെ സമരം ചെയ്യണമെന്നാഹ്വാനം ചെയ്തവരായിരുന്നു. പക്ഷേ ഇന്നത്തെ ഈശ്വരവിരുദ്ധർ (Antitheists) ദൈവം ഇല്ല എന്ന് കട്ടായം പറയാൻ വിസമ്മതിക്കുന്നവരാണ്. ഇന്നത്തെ ഇത്തരം പ്രസ്ഥാനങ്ങളുടെ നേതാക്കൾക്കുവന്ന അപചയത്തെക്കുറിച്ചും അവരുടെ പ്രസ്ഥാനത്തെക്കുറിച്ച് യഥാർത്ഥമായി മനസ്സിലാക്കാത്തതിലുള്ള അജ്ഞതയെക്കുറിച്ച് നമുക്ക് വിലപിയ്ക്കാം. ഇവർ ചെയ്യുന്നതെന്തെന്ന് ഇവർ അറിയാത്തതുകൊണ്ട് ഇവരോടു ക്ഷമിയ്ക്കണമേയെന്ന് പ്രാർത്ഥിച്ച യേശുവിനോട് ചേർന്ന് നമുക്കും വിലപിയ്ക്കാം. കാറൽമാർക്സും ലെനിനും തങ്ങളുടെ ചിത്രത്തോടു ചേർന്ന് യേശുക്രിസ്തുവിന്റെ ചിത്രം കണ്ടുകൊണ്ട് ചോദിയ്ക്കുന്നു ഇന്ത്യയിലെ കമ്മ്യൂണിസ്റ്റു നേതാക്കളോട് ആരാണ് ക്ഷമിയ്ക്കുക, ഇവരാണോ ഞങ്ങളുടെ യഥാർത്ഥ അനുയായികൾ....

❍

# ഇടവക മാനേജിംഗ് കമ്മറ്റിയിൽ സ്ഥാനമൊഴിയുന്ന സെക്രട്ടറിയെയും ഉൾപ്പെടുത്തണം

വർഗീസ് ജോൺ, തോട്ടപ്പുഴ

ഒരു ഇടവകയുടെ ഭരണ നിർവഹണത്തിന് ചുക്കാൻ പിടിക്കുന്നത് വികാരിയും ട്രസ്റ്റിയും (കൈക്കാരൻ / കൈസ്ഥാനി) സെക്രട്ടറിയുമാണല്ലോ. ഓരോരുത്തരുടെയും ചുമതലകളും ഉത്തരവാദിത്വങ്ങളും മലങ്കര സഭാ ഭരണഘടന കൃത്യമായി നിർവചിച്ചിട്ടുണ്ട്. കൈസ്ഥാനിയ്ക്ക് സെക്രട്ടറിയെക്കാൾ വിപുലമായ അധികാരങ്ങളും ചുമതലകളാണുള്ളത് (ഭരണഘടന വകുപ്പുകൾ 16, 35).

എന്നാൽ പല ഇടവകകളിലും ഇടവകയുടെ ദൈനംദിന ഭരണകാര്യങ്ങളിൽ കൂടുതൽ ഇടപെടുന്നത് സെക്രട്ടറിയാണ്. ഇടവകയോഗത്തിന്റെയും മാനേജിംഗ് കമ്മറ്റിയുടെയും മിനിറ്റ്സ് എഴുതി സൂക്ഷിക്കേണ്ട സഭാ ഭരണഘടന (വകുപ്പുകൾ 16, 30) പ്രകാരമുള്ള ചുമതല മാത്രമല്ല സെക്രട്ടറിക്കുള്ളത്. പ്രായോഗിക തലത്തിൽ മറ്റു പല ചുമതലകളും നിർവഹിക്കേണ്ടതായി വരുന്നുണ്ട്. ഭരണഘടന പ്രകാരം നിർബന്ധമില്ലെങ്കിലും ചില ഇടവകകളിൽ പതിവുള്ള വാർഷിക റിപ്പോർട്ട് മാനേജിംഗ് കമ്മറ്റിയ്ക്കു വേണ്ടി തയ്യാറാക്കുന്നതും ഇടവക യോഗത്തിൽ അവതരിപ്പിക്കുന്നതും സാധാരണയായി സെക്രട്ടറിയാണ്. ഭരണഘടന നിർമ്മാണ - ഭേദഗതി സമയത്ത് വിഭാവനം ചെയ്യാത്ത പല ചുമതലകളും സെക്രട്ടറിമാർ ഇപ്പോൾ നിർവഹിക്കുന്നുണ്ട്.

സഭാഭരണഘടന നിലവിൽ വന്ന കാലത്ത് ട്രസ്റ്റിയും സെക്രട്ടറിയും ഒരാൾ തന്നെയായിരുന്നു. 1934 ലെ സഭാഭരണഘടനയിൽ "കൈക്കാരൻ ഇടവകയോഗത്തിന്റെ സെക്രട്ടറി ആയിരിക്കുന്നതും ഇടവകയോഗങ്ങളുടെ മിനിട്ട്സ് എഴുതി സൂക്ഷിക്കേണ്ടതും, ആകുന്നു" (വകുപ്പ് 16) എന്നാണ് കാണുന്നത്. 1951 ലെ ഭേദഗതിയോടെയാണ് ഈ സ്ഥാനങ്ങൾ വിഭജിക്കുന്നത്. ഇപ്പോഴുള്ള 16 -ാം വകുപ്പിന്റെ ആദ്യഭാഗം 1951 ലും അവസാന ഭാഗം 1967 ലും ചേർത്തതാണ്. എന്നാൽ 1951 നു മുമ്പു തന്നെ ചില ഇടവകകളിൽ (ഉദാ:- കവിയൂർ സ്ലീബാ പള്ളി) ട്രസ്റ്റിയ്ക്കു പുറമേ സെക്രട്ടറി സ്ഥാനം നിലവിൽ വന്നിരുന്നു. ചുരുക്കത്തിൽ സെക്രട്ടറി സ്ഥാനം കാലക്രമത്തിൽ വികാസ പരിണാമം പ്രാപിച്ചതാണ്. ഇനിയും ആ സ്ഥാനം വളരേണ്ടിയിരിക്കുന്നു.

> **സ്ഥാനമൊഴിയുന്ന സെക്രട്ടറിയെ ഉൾപ്പെടുത്തുന്നത് ഭരണഘടനാ വിരുദ്ധമായ നടപടിയല്ല. പൊതുയോഗത്തിന് തീരുമാനിക്കാവുന്നതേയുള്ളൂ. ഇതിനുവേണ്ടി സഭാ ഭരണഘടന 129 -ാം വകുപ്പ് അനുസരിച്ചുള്ള ഉപചട്ടം വേണമെന്നില്ല.**

ഇടവക മാനേജിംഗ് കമ്മറ്റിയുടെ ഘടനയെപ്പറ്റി സഭാ ഭരണഘടനയിൽ (വകുപ്പ് 26) കാണുന്നത് ഇപ്രകാരമാണ്: "വികാരി ഇടവക മാനേജിംഗ് കമ്മറ്റിയുടെ പ്രസിഡന്റും മറ്റു പട്ടക്കാർ ഉണ്ടെങ്കിൽ അവർ വൈസ് പ്രസിഡണ്ടന്മാരും തന്നാണ്ടു കൈസ്ഥാനിയും സെക്രട്ടറിയും കാലാവധി കഴിഞ്ഞു മാറിപ്പോകുന്ന മുന്നാണ്ടു കൈസ്ഥാനിയും മാനേജിംഗ് കമ്മറ്റിയിലെ അംഗങ്ങളും ആയിരിക്കുന്നതാകുന്നു." ഇതനുസരിച്ച് പുതിയ മാനേജിംഗ് കമ്മറ്റിയിൽ സ്ഥാനമൊഴിയുന്ന ട്രസ്റ്റിയെ ഉൾപ്പെടുത്തണമെന്ന് നിർബന്ധമാണ്. സ്ഥാനമൊഴിയുന്ന സെക്രട്ടറിയെ ഉൾപ്പെടുത്തണമെന്ന് നിർബന്ധമില്ല. എന്നാൽ ചില ഇടവകകളിലെങ്കിലും സ്ഥാനമൊഴിയുന്ന ട്രസ്റ്റിയെ അപേക്ഷിച്ച് സ്ഥാനമൊഴിയുന്ന സെക്രട്ടറിയെ ഉൾപ്പെ

ടുത്തുന്നതാണ് കൂടുതൽ പ്രയോജനം. എന്നാൽ ഭരണഘടന അനുസരിച്ച് സ്ഥാനമൊഴിയുന്ന ട്രസ്റ്റിയെ ഒഴിവാക്കാനും പാടില്ല.

ഇടവക മാനേജിംഗ് കമ്മറ്റിയുടെ അംഗസംഖ്യ വികാരിയെ കൂടാതെ അഞ്ചിനും പതിനഞ്ചിനും ഇടയിലാണ്. ആവശ്യമെങ്കിൽ ഇടവക മെത്രാപ്പോലീത്തായുടെ അനുമതിയോടുകൂടി മാനേജിംഗ് കമ്മറ്റിയുടെ അംഗസംഖ്യ വർദ്ധിപ്പിക്കുന്നതിനും അവസരമുണ്ട് (വകുപ്പ് 25). ശരാശരി അംഗസംഖ്യയുള്ള ഇടവകയിൽ പത്തു പേരെങ്കിലും മാനേജിംഗ് കമ്മറ്റിയിലുണ്ടാകും. ആ നിലയ്ക്ക് സ്ഥാനമൊഴിയുന്ന ട്രസ്റ്റിയോടൊപ്പം സ്ഥാനമൊഴിയുന്ന സെക്രട്ടറിയെ കൂടി മാനേജിംഗ് കമ്മറ്റിയിൽ ഉൾപ്പെടുത്തുന്നതിന് പ്രയാസമില്ല. സ്ഥാനമൊഴിയുന്നവരെ തൊട്ടു പിന്നാലെയുള്ള മാനേജിംഗ് കമ്മറ്റിയിൽ മാത്രം ഉൾപ്പെടുത്തിയാൽ മതിയാകും. പിന്നീടുള്ള വർഷങ്ങളിൽ ഉൾപ്പെടുത്തേണ്ടതില്ല. അപ്പോൾ ഇടവക മാനേജിംഗ് കമ്മറ്റിയുടെ അംഗസംഖ്യ ഓരോ വർഷവും വ്യത്യസ്തമാകാൻ സാദ്ധ്യതയുണ്ട്; അതിന് കുഴപ്പമില്ല. പ്രത്യേക സാഹചര്യത്തിലൊഴികെ, അംഗസംഖ്യ വികാരി ഉൾപ്പെടെ പതിനാറിൽ (1 + 15) കൂടരുത് എന്നു മാത്രമേയുള്ളൂ. അംഗസംഖ്യ ക്ലിപ്തപ്പെടുത്തണമെന്നു പൊതുയോഗത്തിനു നിർബന്ധമാണെങ്കിൽ പരമാവധി വരാവുന്ന അംഗസംഖ്യ പൊതുയോഗം നിശ്ചയിച്ചാൽ മതിയാകും. വാർഡ് അടിസ്ഥാനത്തിലാണ് തെരഞ്ഞെടുപ്പ് നടത്തുന്നതെങ്കിൽ പരമാവധി വരാവുന്ന അംഗസംഖ്യയിലെ ത്താൻ അവശേഷിക്കുന്ന ഒന്നോ രണ്ടോ സ്ഥാനത്തേക്ക് പൊതുവായി തെരഞ്ഞെടുപ്പ് നടത്തിയാൽ മതി.

സ്ഥാനമൊഴിയുന്ന സെക്രട്ടറിയെ ഉൾപ്പെടുത്തുന്നത് ഭരണഘടനാ വിരുദ്ധമായ നടപടിയല്ല. പൊതുയോഗത്തിന് തീരുമാനിക്കാവുന്നതേയുള്ളൂ. ഇതിനു വേണ്ടി സഭാ ഭരണഘടന 129 -ാം വകുപ്പ് അനുസരിച്ചുള്ള ഉപചട്ടം വേണമെന്നില്ല. "ഈ നിയമങ്ങളിൽ അടങ്ങിയ തത്വത്തിന് വിരോധമല്ലാത്ത ഉപചട്ടങ്ങളെ ഇടവകയോഗം, മെത്രാസന ഇടവകയോഗം, മെത്രാസന കൗൺസിൽ എന്നീ സ്ഥാപനങ്ങൾ അപ്പോഴപ്പോൾ പാസ്സാക്കി റൂൾ കമ്മറ്റി വഴി മാനേജിംഗ് കമ്മറ്റിയിൽ കൊണ്ടുവന്ന് മാനേജിംഗ് കമ്മറ്റിയുടെ അനുമതിയോടുകൂടി നടപ്പിൽ വരുത്തിക്കൊള്ളാവുന്നതാകുന്നു" (129 -ാം വകുപ്പ്). സ്ഥാനമൊഴിയുന്ന സെക്രട്ടറിയെ ഉൾപ്പെടുത്തുക എന്ന നിസ്സാര കാര്യത്തിനു വേണ്ടി റൂൾ കമ്മറ്റി വഴി അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയുടെ അനുമതി വാങ്ങേണ്ട കാര്യമില്ല.

ഇനിയുമൊരു ഭരണഘടനാ ഭേദഗതി ഉണ്ടാകുമ്പോൾ 26 -ാം വകുപ്പിന്റെ അവസാനം "കാലാവധി കഴിഞ്ഞു മാറിപ്പോകുന്ന മുന്നാണ്ടു സെക്രട്ടറിയെയും മാനേജിംഗ് കമ്മറ്റിയിൽ അംഗമാക്കാവുന്നതാകുന്നു" എന്നു കൂടി ചേർക്കുന്നതു നല്ലതാണ്. ഭരണഘനാ ഭേദഗതി സമയത്ത് ആരും ശ്രദ്ധിക്കാതെ പോയതുകൊണ്ടായിരിക്കാം, 1951 ൽ സെക്രട്ടറി സ്ഥാനം പ്രത്യേകമാക്കിയപ്പോൾ (വകുപ്പ് 16) തന്നെ 26 -ാം വകുപ്പിൽ ഈ മാറ്റം വരാതെ പോയത്. എക്സ് ഒഫീഷ്യോ അംഗങ്ങളുടെ എണ്ണം വർദ്ധിക്കുമെന്നതിനാൽ ഒന്നിലധികം ട്രസ്റ്റിമാരുള്ള വലിയ ഇടവകകളിൽ സ്ഥാനമൊഴിയുന്ന സെക്രട്ടറിയെ പിന്നാണ്ട് മാനേജിംഗ് കമ്മറ്റിയിൽ ഉൾപ്പെടുത്തുന്നതിൽ പ്രായോഗിക ബുദ്ധിമുട്ടുണ്ടായേക്കാം. കണക്കനും ക്ലാർക്കും ഉൾപ്പെടെ ഓഫീസ് സംവിധാനമുള്ള വലിയ ഇടവകകളിലും ഇതൊരു അത്യാവശ്യമായി വരണമെന്നില്ല. ഇങ്ങനെയുള്ള ഇടവകകളിൽ സെക്രട്ടറിക്ക് വലിയ റോൾ കാണുകയില്ല. സെക്രട്ടറിക്ക് കാര്യമായ റോൾ ഉള്ള ഇടവകകളിൽ പൊതുയോഗത്തിന് ആവശ്യമെന്ന് തോന്നുന്നുവെങ്കിൽ ഉൾപ്പെടുത്താനുള്ള സ്വാതന്ത്ര്യം ഉണ്ടായിരിക്കണം എന്നു മാത്രമേ ഈ ഭരണഘടനാ ഭേദഗതി നിർദേശം കൊണ്ട് ഉദ്ദേശിക്കുന്നുള്ളൂ. അതുകൊണ്ടാണ് "..... അംഗമാക്കേണ്ടതാകുന്നു" എന്നു നിർദേശിക്കാതെ "......... അംഗമാക്കാവുന്നതാകുന്നു" എന്നു മാത്രം നിർദേശിച്ചിരിക്കുന്നത്. ഈ അംഗത്തിന് വോട്ടവകാശം കൊടുക്കണമോ വേണ്ടയോ എന്നുള്ളത് പൊതുയോഗം തീരുമാനിക്കേണ്ടതാണ്.

ഇടവക ഭരണ സംവിധാനം തുടർച്ചാസ്വഭാവമുള്ളതാണ്. ഒരു വർഷത്തെ മാനേജിംഗ് കമ്മറ്റിയിലെ 20% - 30% അംഗങ്ങൾ അടുത്ത വർഷത്തെ മാനേജിംഗ് കമ്മറ്റിയിൽ അംഗമാകുന്നത് നല്ലതാണ്. പക്ഷേ അതിന് വ്യവസ്ഥാപിതമായ മാർഗമില്ലല്ലോ. പല ഇടവകകളിലും എല്ലാ അംഗങ്ങളും മാറാനിടയുണ്ട്. ആ നിലയ്ക്ക് ഏറ്റവും കുറഞ്ഞത് സ്ഥാനമൊഴിയുന്ന ട്രസ്റ്റിയും സെക്രട്ടറിയും തൊട്ടു പിന്നാലെയുള്ള മാനേജിംഗ് കമ്മറ്റിയിൽ അംഗമാകുമ്പോൾ ഇരു മാനേജിംഗ് കമ്മറ്റികളും (മുന്നാണ്ട്, തന്നാണ്ട്) തമ്മിൽ ബന്ധിപ്പിക്കുന്ന കണ്ണികളായി വർത്തിക്കും. ഇരുവരുടെയും അനുഭവങ്ങളും പരിചയസമ്പത്തും പിന്നാലെ വരുന്ന

വർക്ക് സഹായകമായിരിക്കും. മിക്ക ഇടവകകളിലും പുതിയ ഭരണസമിതി മാർച്ച് അവസാനം തെരഞ്ഞെടുക്കപ്പെടുകയും ഏപ്രിൽ ഒന്നിന് ചുമതലയേൽക്കുകയും ചെയ്യുന്ന രീതിയാണുള്ളത്. ഏപ്രിൽ - മെയ് മാസങ്ങളിൽ കൂടുന്ന വാർഷിക പൊതുയോഗത്തിൽ മുന്നാണ്ട് വാർഷിക റിപ്പോർട്ട് അവതരിപ്പിക്കേണ്ടത് മുന്നാണ്ട് സെക്രട്ടറിയും മുന്നാണ്ട് വാർഷിക കണക്ക് അവതരിപ്പിക്കേണ്ടത് മുന്നാണ്ട് ട്രസ്റ്റിയുമാണ്. ചില ഇടവകകളിൽ തന്നാണ്ട് സെക്രട്ടറിയും തന്നാണ്ട് ട്രസ്റ്റിയുമാണ് ഇവ അവതരിപ്പിക്കുന്നത്. ഏതായാലും അഞ്ചു പേർ (വികാരിയും മുന്നാണ്ട് - തന്നാണ്ട് ട്രസ്റ്റി - സെക്രട്ടറിമാരും) കാര്യമായി സഹകരിച്ചാൽ മാത്രമേ ഇതു സുഗമമായി നടപ്പാക്കാനാകൂ. ആ നിലയ്ക്ക് മുന്നാണ്ട് സെക്രട്ടറി മാനേജിംഗ് കമ്മറ്റിയിൽ അംഗമാകേണ്ടത് എത്രയും അഭികാമ്യമാണ്. വാർഷിക പൊതുയോഗം കൂടുന്നതുവരെ മുന്നാണ്ട് ട്രസ്റ്റി - സെക്രട്ടറിമാരുടെ ഉത്തരവാദിത്തം പൂർണമായി അവസാനിക്കുന്നില്ല.

ബാഹ്യകേരള ഭദ്രാസനങ്ങളിൽ, പ്രത്യേകിച്ച് ബാഹ്യഭാരത ഇടവകകളിൽ പലയിടത്തും സ്ഥാനമൊഴിയുന്ന ട്രസ്റ്റിയെയും സെക്രട്ടറിയെയും പിന്നാണ്ട് മാനേജിംഗ് കമ്മറ്റിയിൽ ഉൾപ്പെടുത്താറുണ്ട്. മലങ്കര സഭാ തലത്തിൽ നോക്കിയാൽ സ്ഥാനമൊഴിയുന്ന അസോസിയേഷൻ സെക്രട്ടറിയെ വർക്കിംഗ് കമ്മറ്റിയിലും സ്ഥാനമൊഴിയുന്ന വൈദികട്രസ്റ്റിയെയും അയ്മേനിട്രസ്റ്റിയെയും സഭാ മാനേജിംഗ് കമ്മറ്റിയിലും ഉൾപ്പെടുത്തുന്നുണ്ട്. സെക്രട്ടറിയെക്കാൾ സമുദായ കൂട്ടു ട്രസ്റ്റിമാർ സ്ഥാനക്രമത്തിൽ ഉയർന്നവരാണെങ്കിലും സഭയുടെ ദൈനംദിന ഭരണകാര്യങ്ങളിൽ കൂടുതൽ പങ്കാളിത്തമുള്ളത് സെക്രട്ടറിയായതുകൊണ്ടാണ് വർക്കിംഗ് കമ്മറ്റിയിൽ തന്നെ ഉൾപ്പെടുത്തുന്നത്. സഭാ ഭരണഘടന 87-ാം വകുപ്പനുസരിച്ചും സഭാ മാനേജിംഗ് കമ്മറ്റിയുടെയും വർക്കിംഗ് കമ്മറ്റിയുടെയും നടപടിച്ചട്ടങ്ങൾ അനുസരിച്ചും ഇതു നിർബന്ധമല്ലെങ്കിലും ഇങ്ങനെ ചെയ്യുന്നത് വളരെ നല്ലയൊരു കീഴ്‌വഴക്കമാണ്. ഇതുപോലെ സ്ഥാനമൊഴിയുന്ന മെത്രാസന സെക്രട്ടറിയെ അടുത്ത മെത്രാസന കൗൺസിലിൽ അംഗമാക്കുന്നതും നല്ലതാണ്.

സ്ഥാനമൊഴിയുന്ന സെക്രട്ടറിയെ ഇടവക മാനേജിംഗ് കമ്മറ്റിയിൽ ഉൾപ്പെടുത്തുന്നതിനെപ്പറ്റി ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ ശ്രദ്ധയിൽപെടുത്തിയപ്പോൾ അദ്ദേഹം നൽകിയ നിർദേശം ഇങ്ങനെ സംഗ്രഹിക്കാം: "സ്ഥാനമൊഴിയുന്ന ട്രസ്റ്റിയെ അദ്ദേഹത്തിന്റെ അസാന്നിദ്ധ്യത്തിൽ പോലും ഇടവക മാനേജിംഗ് കമ്മറ്റിയിൽ ഉൾപ്പെടുത്തേണ്ടതാണ്. പൊതുയോഗം നിശ്ചയിക്കുന്നുവെങ്കിൽ സ്ഥാനമൊഴിയുന്ന സെക്രട്ടറിയെയും ഇടവക മാനേജിംഗ് കമ്മറ്റിയിൽ ഉൾപ്പെടുത്താവുന്നതാണ്. പക്ഷേ അദ്ദേഹത്തെ പേരു നിർദേശിച്ചു തന്നെ തെരഞ്ഞെടുക്കണം. വാർഡ് അടിസ്ഥാനത്തിൽ തെരഞ്ഞെടുപ്പു നടത്തുന്ന ഇടവകകളിൽ അദ്ദേഹത്തെ പൊതുവായോ വാർഡിന്റെ പ്രതിനിധിയായോ തെരഞ്ഞെടുക്കാവുന്നതാണ്. മുന്നാണ്ട് ട്രസ്റ്റിയെയും സെക്രട്ടറിയെയും ഉൾപ്പെടുത്തുമ്പോൾ ഇടവക മാനേജിംഗ് കമ്മറ്റിയുടെ ആകെ അംഗസംഖ്യയിൽ ഓരോ വർഷവും ചെറിയ വ്യത്യാസം (ഒന്നോ രണ്ടോ) വരുന്നതിൽ കുഴപ്പമില്ല. അത് പരമാവധി സംഖ്യയിൽ (1 + 15) കവിയാതിരുന്നാൽ മാത്രം മതി. മുന്നാണ്ട് ട്രസ്റ്റിയെയും സെക്രട്ടറിയെയും ഉൾപ്പെടുത്തി, വാർഡ് അടിസ്ഥാനത്തിലോ അല്ലാതെയോ ആദ്യം മാനേജിംഗ് കമ്മറ്റിയംഗങ്ങളെ തെരഞ്ഞെടുത്തിട്ട് അവരിൽ നിന്ന് പൊതുയോഗം ട്രസ്റ്റിയെയും സെക്രട്ടറിയെയും തെരഞ്ഞെടുക്കുന്ന രീതിയും നല്ലതാണ്.

മാർച്ച് പകുതിയ്ക്കുശേഷം (മിക്കവാറും 18, 25 തീയതികളിൽ) മലങ്കര സഭയിലെ മിക്ക ഇടവകകളിലും ഇടവക ഭാരവാഹികളുടെ തെരഞ്ഞെടുപ്പ് നടക്കുകയാണല്ലോ. ഈ അവസരത്തിൽ സ്ഥാനമൊഴിയുന്ന ട്രസ്റ്റിയോടൊപ്പം സ്ഥാനമൊഴിയുന്ന സെക്രട്ടറിയെ കൂടി ഇടവക മാനേജിംഗ് കമ്മറ്റിയിൽ ഉൾപ്പെടുത്തുന്ന ഒരു പതിവ് നമുക്ക് ആരംഭിക്കാവുന്നതല്ലേ?

(ലേഖകന്റെ നമ്പർ - 9446412907)

# അഭിനന്ദനങ്ങൾ



ബാലസമാജം, അഖിലമലങ്കര മത്സരത്തിൽ ജൂനിയർ വിഭാഗം പെയിന്റിംഗിന് രണ്ടാം സ്ഥാനം കരസ്ഥമാക്കിയ ജോയൽ മാത്യു ജോസ്. കുടശ്ശനാട് സെന്റ് സ്റ്റീഫൻസ് കത്തീഡ്രൽ ഇടവകാംഗം. തെങ്ങുവിളയിൽ ഫാ. ജോസ് തോമസിന്റെ മകനും പുത്തൻകാവ് സെന്റ് മേരീസ് ബാലസമാജാംഗവുമാണ്.

മിനിക്കഥ

# കരുതൽ

**ബാബു തോപ്പിൽ**

പ്രമുഖ വൈദികനായ കൊച്ചുതറയച്ചന്റെ നിര്യാണം. സഭയിലും പുറത്തും ദുഃഖസാഗരം തീർത്തു. ശവം മോർച്ചറിയിലേക്ക്; മോർച്ചറിയിലാക്കിയതിന്റെ മൂന്നാം ദിവസം നഗരി കാണിക്കൽ ചടങ്ങിനു ശേഷം വീട്ടിലേക്ക്.

ദുഃഖസാന്ദ്രമായ അന്തരീക്ഷം

സമൂഹത്തിലെ എല്ലാ തലത്തിലുള്ളവരും അദ്ദേഹത്തിന്റെ ശവം കാണാനായി വന്നുകൊണ്ടിരുന്നു. ഇടയ്ക്കിടെ ചിലർ റീത്തുകൾ സമർപ്പിക്കുകയും ചെയ്യുന്നുണ്ട്.

ശുശ്രൂഷകൾ ക്രമം തെറ്റാതെ നടക്കുന്നു. ധാരാളം പേർ തടിച്ചുകൂടിയിട്ടുണ്ട്. ചിലർ അദ്ദേഹത്തിന്റെ അപദാനങ്ങളെ വാഴ്ത്തുന്നു. എന്തു കിട്ടിയാലും തനിയ്ക്കു പങ്കു വയ്ക്കുമായിരുന്ന വലിയ മനസ്സിന്റെ ഉടമ കടന്നുപോയതിൽ സങ്കടപ്പെട്ട് വലിയ വായിൽ കരയുകയാണ് കപ്യാർ തോമ.

ഈ സമയം ഒരു പ്രമുഖ വ്യക്തി റീത്തു സമർപ്പിക്കാൻ തുടങ്ങിയപ്പോൾ......

''മാമച്ചാ........... ഇതേലെ ഒരെണ്ണം കപ്യാർ തോമായ്ക്കും കൊടുത്തേരെ.........!"

കൊച്ചുതറയച്ചന്റെ ശബ്ദം മാമച്ചനിൽ അത്ഭുതം. കപ്യാർ തോമായ്ക്ക് ആശ്വാസം.

## ആദ്ധ്യാത്മിക സംഘടനാ വാർഷികം

മാരാമൺ സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകയുടെ ആദ്ധ്യാത്മിക സംഘടനകളുടെ വാർഷികം 2012 ഫെബ്രുവരി 5-ാം തീയതി ഞായറാഴ്ച വി. കുർബ്ബാനയ്ക്ക് ശേഷം ഇടവക വികാരി റവ. ഫാ. വൈ. തോമസിന്റെ അദ്ധ്യക്ഷതയിൽ കൂടി. ചെങ്ങന്നൂർ ഭദ്രാസന സണ്ടേസ്ക്കൂൾ ഡയറക്ടർ ശ്രീ. ജി. വർഗ്ഗീസ്, യുവജനപ്രസ്ഥാനം സെക്രട്ടറി ശ്രീ. ബിജു മാത്യു എന്നിവർ ആശംസകൾ അറിയിച്ചു. ഇടവക സെക്രട്ടറി ശ്രീ. ജോൺസൺ ജേക്കബ്, പ്രാർത്ഥനാ യോഗം ജനറൽ സെക്രട്ടറി ശ്രീ. മാത്യു ഫിലിപ്പ് എന്നിവർ പ്രസംഗിച്ചു. കുട്ടികളുടെ കലാപരിപാടികളും നടത്തപ്പെട്ടു.




പരിശുദ്ധമായ വലിയനോമ്പിലേക്ക് വിശ്വാസ സമൂഹം പ്രവേശിക്കുന്ന ഈ കാലയളവിൽ, ആബാലവൃദ്ധം ജനങ്ങളും നിഷ്ഠയോടുകൂടി നോമ്പും ഉപവാസവും പ്രാർത്ഥനയും നടത്തേണ്ടത് അനിവാര്യമാണ്. ഇന്ന് ഏവർക്കും പ്രസംഗം മാത്രമണുള്ളത് പ്രവർത്തനം ഇല്ല. മാനവസമൂഹം ശരീരാത്മ ദേഹികളുടെ സൗഖ്യത്തിനും, പുതുക്കത്തിന്റെ അനുഭവത്തിലേക്ക് വരുന്നതിനും ഈ നോമ്പ് ആരംഭം മുതൽ നിഷ്ഠയോടുകൂടി അനുഷ്ഠിക്കുന്നതിന് തയ്യാറാകാം.

അടുത്ത 5 വർഷത്തേക്ക് (2012-2017) സഭാ മാനേജിംഗ് കമ്മറ്റിയിലേക്ക് നാമനിർദ്ദേശം ചെയ്യപ്പെട്ട ഭദ്രാസന അംഗങ്ങളായ റവ. ഫാ. കുര്യൻ ജോസഫ്, റവ. ഫാ. ഐപ്പ് പി. സാം, ഡോ. ജിബി ജോർജ്ജ്, ശ്രീ. സജി പട്ടരുമഠം, ശ്രീ. ബിജു മാത്യു എന്നിവർക്ക് ഭദ്രാസനത്തിന്റെ പ്രാർത്ഥനാപൂർവ്വമായ ആശംസകൾ!!!

ഭദ്രാസന കൺവൻഷനിലേക്ക് ഏവർക്കും ഹൃദ്യമായ സ്വാഗതം. ഫെബ്രുവരി 22, 23, 24 തീയതികളിൽ ; ചിന്താവിഷയം **"ക്രിസ്തുവിൽ ഒരുമ"** ("Unity in Christ") (റോമർ 12:5).

ഭദ്രാസനത്തിൽ പ്രവർത്തിക്കുന്ന എല്ലാ ആദ്ധ്യാത്മിക സംഘടനകളുടെയും സെക്രട്ടറിമാർ, പ്രസ്ഥാനത്തിന്റെ വാർഷിക റിപ്പോർട്ടും, വരവു ചെലവു കണക്കുകളും 2012 മാർച്ച് മാസം 31-ാം തീയതിക്കു മുമ്പായി ഭദ്രാസന ആഫീസിൽ ഏൽപ്പിക്കേണ്ടതാണ്.

2012 മാർച്ച് മാസം 7-ാം തീയതി നടക്കുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷന് പ്രാർത്ഥനാ പൂർവ്വമായ ആശംസകൾ !!! സഭയുടെ പ്രവർത്തനങ്ങൾക്ക് യോഗ്യരായവരെ ദൈവം തിരഞ്ഞെടുക്കട്ടെ.

സ്നേഹപൂർവ്വം കർത്തൃശുശ്രൂഷയിൽ

**ഫാദർ മാത്യു വർഗ്ഗീസ് പുളിമൂട്ടിൽ**

# മരണക്കിടക്കയും മഹത്തരം





**ഫാ. സി.ഡി. തോമസ് വടകോട്**

ഒരിക്കൽ സാഹിത്യ പ്രവർത്തക സഹകരണസംഘത്തിന്റെ ഒരു പരിപാടി കഴിഞ്ഞ് പ്രശസ്ത എഴുത്തുകാരും നിരൂപകരുമായ സി. രാധാകൃഷ്ണൻ, പ്രൊഫ. എം. അച്യുതൻ, പ്രൊഫ. എം. തോമസ് മാത്യു, പ്രൊഫ. എം. ലീലാവതി എന്നിവർ ട്രെയിനിൽ യാത്രചെയ്യുകയായിരുന്നു. കൂടെ മറ്റൊരു മാഷുമുണ്ട് ഈ സംഘത്തിൽ. യാത്രക്കാരുടെ ടിക്കറ്റ് പരിശോധിക്കാൻ വന്ന ഉദ്യോഗസ്ഥൻ കമ്പാർട്ടുമെന്റിലെ ഇടനാഴിയിൽ കൂനിക്കൂടിയിരിക്കുകയായിരുന്ന ഒരു വൃദ്ധ യാചകനെ ബൂട്ടിട്ട കാലുകൊണ്ട് ആഞ്ഞു ചവിട്ടി മലർത്തിക്കൊണ്ടു പറഞ്ഞു. ”പോ, പോ വെളിയിൽ.”

തൊട്ടടുത്ത നിമിഷത്തിൽ ഈർക്കിൽ ശരീരമുള്ള, ജുബ്ബായിട്ട മാഷ് കുതിച്ചെഴുന്നേറ്റ് ശൗര്യത്തോടെ ടിക്കറ്റ് ഇൻസ്പെക്ടറുടെ കോട്ടിന്റെ കോളറിൽ പിടിച്ചുകൊണ്ട് പറഞ്ഞു. “അരുത് ! നിങ്ങൾക്ക് ടിക്കറ്റ് പരിശോധിക്കാം. പിടിച്ചിറക്കാം, ലോക്കപ്പിൽ അടയ്ക്കാം. പക്ഷെ ആരെയും ചവിട്ടുവാൻ അധികാരമില്ല. വിശേഷിച്ചും നിങ്ങളുടെ അച്ഛന്റെ പ്രായമുള്ള ഒരാളെ! തെറ്റിന് ക്ഷമ പറഞ്ഞേ തീരു!”

രംഗത്തുനിന്ന് ഒഴിഞ്ഞു മാറാൻ ഇൻസ്പെക്ടർ ശ്രമിച്ചെങ്കിലും അന്തരീക്ഷം പന്തിയല്ലെന്നു കണ്ട് അയാൾ അവശനോട് ക്ഷമ പറഞ്ഞ് തടിതപ്പി. അത്രയും പേർ ഉണ്ടായിരുന്ന ആ കമ്പാർട്ടുമെന്റിൽ ഇങ്ങനെ ഇടപെടാൻ ഈ മാഷൊരാൾ മാത്രമേ മുതിർന്നുള്ളു. അതാരായിരുന്നുവെന്ന് വായനക്കാരോട് പറയേണ്ടതില്ലല്ലോ, സാക്ഷാൽ ഡോ. സുകുമാർ അഴിക്കോട് മാഷ്. ധർമ്മമാണ് ബലം. അതിന്റെ കൂട്ടുണ്ടെങ്കിൽ ഏത് പരാക്രമിയേയും ഏത് ബലഹീനനും നേരിടാം എന്ന പാഠം ഇതു നൽകുന്നു. ആചരിച്ചു കാണിച്ച് ധർമ്മമാണെന്ന് പഠിപ്പിക്കുന്ന ആളാണ് യഥാർത്ഥ ആചാര്യൻ. അങ്ങനെയുള്ള ആചാര്യന്മാരെക്കുറിച്ചാണ് ആചാര്യദേവോ ഭവഃ എന്ന് ഭാരതം കരുതുന്നത്.

അക്ഷരോപാസനിയിലൂടെ ആത്മീയതയുടെ ആഴങ്ങൾ നേടിയ എഴുത്തുകാരനും നിരൂപകനും പ്രസംഗകനും മനുഷ്യസ്നേഹിയുമായിരുന്നു ജനുവരി 24-ാം തീയതി ചൊവ്വാഴ്ച അന്തരിച്ച ഡോ. സുകുമാർ അഴീക്കോട്. കേരളം കണ്ട ഉജ്ജ്വല വാഗ്മി, അതുല്യപ്രതിഭ. ഒരു വിവരണത്തിലൂടെയും പൂർണ്ണമായി പറയുവാനാവാത്ത ബഹുമുഖ വ്യക്തിത്വം. പ്രസംഗം ജീവിതമാക്കിയയാൾ, എഴുത്തുകാരൻ, ചിന്തകൻ, ക്രിക്കറ്റ് പ്രേമി, കലാസ്വാദകൻ, ഉത്തമഗാന്ധിയൻ...... ഇതിനൊക്കെ പുറമെ നാവ് പടവാളാക്കിയ സാമൂഹിക വിമർശകൻ, മനുഷ്യപ്പറ്റോടുകൂടി പൊതുപ്രശ്നങ്ങളോട് പ്രതികരിച്ചവൻ,

അധർമ്മത്തിനും അനീതിക്കുമെതിരെ എപ്പോഴും കണ്ണിലെണ്ണയുമൊഴിച്ച് ജാഗരൂകനായിരുന്നയാൾ. ഇതൊക്കെ അഴീക്കോടിന്റെ ഒരു 'ഏകദേശ' ചിത്രം മാത്രം. മുല്ലപ്പെരിയാറായാലും മൂന്നാറായാലും ലാവ്ലിനായാലും സ്പ്രെക്ട്രമായാലും അദ്ദേഹത്തിന് അദ്ദേഹത്തിന്റേതായ കാഴ്ചപ്പാടുണ്ട്, അഭിപ്രായമുണ്ട്.

അഴീക്കോടിനെക്കുറിച്ചുള്ള നല്ല ഓർമ്മകൾ ഹൃദയത്തിൽ സൂക്ഷിക്കുന്നവരാണ് കേരളീയരിൽ ബഹുഭൂരിപക്ഷവും എന്നതിന് തർക്കമില്ല. അദ്ദേഹത്തിന്റെ ചില വിമർശനങ്ങളോട് വിയോജിപ്പുള്ളവരും ഉള്ളിൽ അദ്ദേഹത്തോട് എന്നും ആദരവ് പുലർത്തിയിരുന്നു. ''അമ്പുകൊള്ളാത്തവരില്ല കുരുക്കളിൽ" എന്നു പറഞ്ഞതുപോലെ കരുണാകരൻ മുതൽ അച്ചുതാനന്ദൻ വരെ, ജയലളിത മുതൽ സോണിയാഗാന്ധി വരെ അദ്ദേഹത്തിന്റെ വാക്ശരമേറ്റു പുളഞ്ഞിട്ടുണ്ട്. പതിനഞ്ച് ഭാഷകൾ വരെ അറിയാമായിരുന്ന പണ്ഡിതനായ അന്തരിച്ച മുൻപ്രധാനമന്ത്രി നരസിംഹറാവുവിനെപ്പറ്റി ഒരിക്കൽ അഴീക്കോട് പറഞ്ഞു. "പ്രധാനമന്ത്രിക്ക് 15 ഭാഷകളറിയാം. അറിഞ്ഞുകൂടാത്തത് പതിനാറാമത്തെ ഭാഷയായ ജനങ്ങളുടെ ഭാഷയാണ്."

ചില വിഷയങ്ങളിൽ അഴീക്കോട് എന്തു പറയുന്നുവെന്നതിന് ജനം കാതോർത്തിരുന്നു. പലപ്പോഴും വിവാദങ്ങളുടെ തോഴനായിരുന്നു. യോഹന്നാൻ സ്നാപകനെപ്പോലെ പറയാനുള്ളത് വെട്ടിത്തുറന്ന് പറയാനുള്ള ആർജ്ജവത്വവും ആണത്വവും അദ്ദേഹം കാണിച്ചിരുന്നു.

ഉപനിഷത്തുകളിലും വേദങ്ങളിലും അഗാധമായ ജ്ഞാനം ഉണ്ടായിരുന്ന അഴീക്കോട് ക്ഷേത്രങ്ങളിൽ ആരാധനയ്ക്ക് പോകുന്ന പതിവ് ഇല്ലായിരുന്നു. എന്നാൽ 'തത്ത്വമസി' എന്ന മഹദ് ഗ്രന്ഥത്തിന് ലഭിക്കാത്ത അവാർഡുകളില്ല.

1981 ൽ രൂപീകരിച്ച 'നവഭാരത വേദി'യുടെ ആദ്യ പ്രസിഡന്റ് അഴീക്കോടായിരുന്നു. സമൂഹത്തിന് ഒരു ചലനം സൃഷ്ടിക്കുവാൻ ഈ സംഘടനയ്ക്കായി.

മതത്തിന് അതീതമായ ഒരു ആത്മീയതയാണ് അദ്ദേഹത്തിനുണ്ടായിരുന്നത്. അഴീക്കോട് ഒരിക്കലും സഭയ്ക്കോ മതമേലദ്ധ്യക്ഷന്മാർക്കോ എതിരായിരുന്നില്ല. ബിഷപ്പുമാരെ വിമർശിച്ചിട്ടുണ്ടെങ്കിലും മാഷിന് ആരോടും വിരോധമുണ്ടായിരുന്നില്ല. ചില നിലപാടുകളിൽ ഉള്ള എതിർപ്പുമൂലമാണ് സഭാവിരോധിയായി ചിലർ ചിത്രീകരിക്കാനിടയായത്.

'ക്രിസ്തു ഭാഗവതം' മഹാകാവ്യം രചിച്ച അന്തരിച്ച മഹാകവി പ്രൊഫ. പി.സി. ദേവസ്യായെ അഴീക്കോട് ആദരിച്ചിരുന്നു. അതിലെ സംസ്കൃതത്തിലുള്ള 'സ്വർഗസ്ഥനായ പിതാവേ' എന്ന പ്രാർത്ഥന പാടിക്കേൾക്കാൻ അദ്ദേഹം മരണക്കിടക്കയിലും ആഗ്രഹം പ്രകടിപ്പിച്ചു. കത്തോലിക്കാ സഭയിലെ കാഞ്ഞിരപ്പള്ളി രൂപതയിലെ ഫാ. ജോർജ് ആശുപത്രിയിലെത്തി അത് പാടിക്കേൾപ്പിക്കുകയുണ്ടായി.

അഴീക്കോടിന്റെ പ്രഭാഷണത്തെ 'സാഗര ഗർജനം' എന്ന് ആദ്യം വിശേഷിപ്പിച്ചത് മണ്ണിന്റെ മണമുള്ള എഴുത്തുകാരൻ വൈക്കം മുഹമ്മദ് ബഷീറാണ്. മലയാളമനോരമ ജനുവരി 25-ലെ പത്രത്തിന്റെ തലക്കെട്ട് 'സാഗരം ഉറക്കമായി' എന്നായിരുന്നു. പ്രസംഗകലയുടെ സൗന്ദര്യമായിരുന്ന അദ്ദേഹത്തിന്റെ വേർപാട് മറ്റൊരുപത്രം റിപ്പോർട്ട് ചെയ്തത് 'അഴീക്കോട് വേദിവിട്ടു' എന്നാണ്. രോഗക്കിടക്കയിലെ കടുത്തവേദനയ്ക്കിടയിലും ചെയ്യാമെന്ന് നേരത്തെ ഏറ്റിരുന്ന പ്രഭാഷണങ്ങളെക്കുറിച്ചായിരുന്നു അദ്ദേഹത്തിന്റെ ചിന്തകളെന്ന് സന്ദർശകർ പറയുന്നു.

മലങ്കര ഓർത്തഡോക്സ് സഭയുടെ സുഹൃത്തും അഭ്യുദയകാംക്ഷിയുമായിരുന്നു എന്നും അദ്ദേഹം. സഭയുടെ യുവജനപ്രസ്ഥാനം വാർഷിക സമ്മേളനങ്ങൾ, എം.ജി.ഒ.സി.എസ്.എം. കോൺഫറൻസുകൾ, ത്രൈവാർഷിക വൈദിക സമ്മേളനങ്ങൾ, പഴയസെമിനാരിയിലെ മീറ്റിംഗുകൾ, പരുമലയിലെ സാംസ്ക്കാരിക സമ്മേളനങ്ങൾ തുടങ്ങി പല വേദികളിലും അദ്ദേഹം സംബന്ധിച്ചു പ്രസംഗിച്ചിട്ടുണ്ട്. പ. പരുമല തിരുമേനിയെ 'പരിമള തിരുമേനി' - പരിമളം പരത്തുന്ന തിരുമേനിയെന്ന് ആദ്യം വിശേഷിപ്പിച്ച സാഹിത്യകാരൻ അഴീക്കോട് മാഷാണ്. കല്യാണ സൗഗന്ധിക പുഷ്പത്തിൽ ആകൃഷ്ടയായ പാഞ്ചാലിക്കുവേണ്ടി ഭീമസേനൻ എല്ലാ പ്രതിബന്ധങ്ങളും തരണം ചെയ്ത് സുഗന്ധത്തിന്റെ ഉറവിടത്തിലേക്ക് പുറപ്പെടുന്നതുപോലെ പരുമലയിലെ പരിമളം-സുഗന്ധം-തേടി അനേകർ ആ കബറിടത്തിലേക്കെത്തുന്നുവെന്ന് അദ്ദേഹം പറഞ്ഞു. പരുമല തിരുമേനി രചിച്ച ഊർശ്ലേം യാത്രാവിവരണത്തിലെ പല പദപ്രയോഗങ്ങളെയും അദ്ദേഹം പ്രശംസിച്ചിട്ടുണ്ട്. 'ഊർശ്ലേം യാത്രാവിവരണ'മാണ് മലയാളത്തിൽ അച്ചടിക്കപ്പെട്ട ആദ്യത്തെ യാത്രാവിവരണമെന്ന എഴുത്തു

ശേഷം 22-ാം പേജിൽ

വചനപരിച്ഛേദം

# ജന്മസാഫല്യവഴികൾ

തുടർച്ച

ഫാ.പി.വി. ജോൺ

യിസഹാക്കിന്റെ ജീവിതം മുഴുവനായി പരിശോധിക്കുമ്പോൾ യിസഹാക്ക് വയോധികനും കാലസമ്പൂർണ്ണനുമായി പ്രാണനെ വിട്ടു മരിച്ച് തന്റെ ജനത്തോടും ചേർന്നുവെന്ന സാക്ഷ്യം ലഭിക്കുവാനും ആയുസ്സിന്റെ കാര്യത്തിൽ പ്രഥമസ്ഥാനത്തുനിൽക്കുവാനുമുള്ള കാരണങ്ങൾ പലതും കണ്ടെത്തുവാൻ കഴിയും. അവൻ വാഗ്ദത്ത പുത്രനായിരുന്നുവെന്നതാണ് ഒന്നാമത്തെ കാരണം. ദീർഘകാലം ജീവിതവിശുദ്ധിയോടും വിശ്വാസത്തോടും പ്രാർത്ഥനയോടും കാത്തിരുന്നതിന്റെ ഫലമായി യഹോവയുടെ വാഗ്ദത്തപ്രകാരം അബ്രാഹാമിന് ലഭിച്ച പുത്രനാണല്ലോ യിസഹാക്ക്. അതിന്റെ അനുഗ്രഹങ്ങൾ ആയുസ്സിൽ ഉടനീളം യിസഹാക്കിന് അനുഭവിക്കാൻ കഴിഞ്ഞു. എന്നാൽ യാക്കോബിനോ യൗസേഫിനോ ഈ ഭാഗ്യം ലഭിച്ചില്ല. സ്നേഹത്തിൽ പരസ്പരം കലഹിക്കുന്ന മാതാപിതാക്കളായിരുന്നുവല്ലോ റിബേക്കായും യിസഹാക്കും, സഹോദരങ്ങളും തന്മൂലം ചേർച്ചയില്ലാത്തവരായിതീർന്നു. അത് യാക്കോബിന്റെ ജീവിതത്തെയും സാരമായി ബാധിച്ചു. യാക്കോബിനാകട്ടെ നാലു ഭാര്യമാരിൽ 13 മക്കൾ. ഭാര്യമാരായ ലേയയും റാഹേലും പരസ്പരം മത്സരിച്ചു മക്കളെ തേടുന്നു. തന്നിൽ നിന്ന് യാക്കോബിനു സന്തതികളെ ലഭിക്കുന്നില്ലായെന്ന് കണ്ടപ്പോൾ, റാഹേൽ തന്റെ ദാസിയെ യാക്കോബിനു ഭാര്യയായി നൽകി. അതുകണ്ട ലേയക്കും വാശിയായി. അവരും തന്റെ ദാസിയെ യാക്കോബിന് നൽകി. മകനുവേണ്ടി യൗസേഫും റാഹേലും പ്രാർത്ഥിച്ചതിന്റെ ഫലമാണ് യൗസേഫ് എങ്കിലും അമ്മമാർ തമ്മിലുള്ള പരസ്പരം മത്സരവും കലഹവുമെല്ലാം, ഭാഗ്യകരമായ ജീവിതാവസ്ഥയിലും ആയുസ്സു കുറഞ്ഞുപോയിരിക്കുന്നു. മാത്രമല്ല, യൗസേഫ് 110 വയസ്സുള്ളവനായി മരിച്ചുവെന്നു മാത്രം യൗസേഫിനെക്കുറിച്ചു രേഖപ്പെടുത്തിയിട്ടുമുണ്ട്. മാതാപിതാക്കളുടെ ജീവിതവിശുദ്ധിയും സ്വഭാവവും വിശ്വാസവും പ്രാർത്ഥനയുമെല്ലാം മക്കളുടെ ആയുസ്സിനെ ബാധിക്കുന്നതാണെന്ന യാഥാർത്ഥ്യം ഇതു നമ്മെ ബോദ്ധ്യപ്പെടുത്തുന്നു.

അപ്പനെ അനുസരിക്കുകയും ബഹുമാനിക്കുകയും സ്നേഹിക്കുകയും, അപ്പൻ ചൂണ്ടിക്കാണിക്കുന്ന പാതവിട്ട് അണുവിടമാറാതെ സഞ്ചരിക്കുകയും ചെയ്ത യിസഹാക്കിന് വലിയ ജീവിത പ്രശ്നങ്ങളൊന്നും നേരിടേണ്ടി വന്നിട്ടില്ല. വിറകും തീയുമായി മോറിയാമലയിലേക്ക് അപ്പനെ അനുധാവനം ചെയ്തപ്പോൾ, വിറകും തീയുമുണ്ട് അറുക്കുവാനുള്ള ആട്ടിൻകുട്ടി എവിടെ, ബാല്യസഹജമായ സംശയം ചോദ്യമായി ഉതിർന്നുവീണപ്പോൾ, പിതാവിൽ നിന്ന് ലഭിച്ച യഹോവ കരുതിക്കൊള്ളുമെന്ന് വിശ്വസിച്ച യിസഹാക്ക്, സ്വന്തം പിതാവ് തന്റെ കൈയും കാലും ബന്ധിച്ച് വിറകിന്റെ മുകളിൽ അറുക്കുവാനായിത്തന്നെ കിടത്തിയപ്പോഴാണ് ആ ആളുതാനാണെന്നു തിരിച്ചറിയുന്നത്. എന്നിട്ട് ഒരു പ്രതികരണവും കൂടാതെ ശാന്തനായി അറുക്കപ്പെടുവാനായി യിസഹാക്ക് കിടന്നുകൊടുത്തു. അതിന്റെ ഫലമോ? അപ്പന്റെ ആയുസ്സിനെക്കാൾ 5 സംവത്സരം കൂടുതൽ പ്രാപിച്ചു. തന്റെ ഇംഗിതം എന്തെന്ന് ആരായാതെയും തന്നോട് അഭിപ്രായം ചോദിക്കാതെയും ഏലിയാസറിലൂടെ പിതാവു കണ്ടെത്തിയ പെൺകുട്ടിയെ പൂർണ്ണ മനസ്സോടെ സ്വീകരിച്ച യിസഹാക്ക്; അപ്പന്റെ ഏതു തീരുമാനവും ദൈവഹിതപ്രകാരമുള്ളതും; തന്റെ നന്മയ്ക്ക് പര്യാപ്തവുമാണെന്നും ഉറച്ചും വിശ്വസിച്ചിരുന്നുവെന്നതിന്റെ വ്യക്തമായ തെളിവാണ്. സന്തുഷ്ടമായ ഒരു കുടുംബജീവിതത്തിന് അത് വഴി തെളിയിക്കുകയും ചെയ്തു. ആധുനിക തലമുറ ഈ സത്യം തിരിച്ചറിയാതെ പോകുന്നുവെന്നതാണ് ദുഃഖകരമായ ഇന്നത്തെ പ്രതിസന്ധി.

ശാന്തനും, എന്തും സഹിക്കുന്നതിനും ക്ഷമിക്കുന്നതിനുമുള്ള മനസ്സിന്റെ ഉടമയുമായ യിസഹാക്കിന് അസഹനീയമായ പ്രശ്നങ്ങളൊന്നും നേരിടേണ്ടി വന്നിട്ടുമില്ല. സുഭിക്ഷതയിൽ പിറന്നു വീണ,

അപ്പന്റെയും അമ്മയുടെയും വാത്സല്യം ആവോളം ആസ്വദിച്ച് വളർന്ന യിസഹാക്കിന്റെ ജീവിതത്തെ ലൗകീക ജീവിത പ്രശ്നങ്ങളൊന്നും അലട്ടിയില്ല. രണ്ടു മൂന്നു പ്രശ്നങ്ങൾ മാത്രമാണ് യിസഹാക്കിന്റെ ജീവിതത്തിൽ വന്നു ഭവിച്ചിട്ടുള്ളത്. ബാല്യത്തിൽ തന്റെ കൈപിടിച്ചു നടത്തിയ ജ്യേഷ്ഠൻ. യിശ്മായേലിന്റെ വേർപിരിയലാണ് ഒന്ന്. അത് ആ ബാലഹൃദയത്തെ എങ്ങനെ ബാധിച്ചുവെന്ന് വി. വേദപുസ്തകം പറയുന്നില്ലെങ്കിലും, അത് ദൈവനിയോഗമാണെന്നും അപ്പനെപ്പോലെ അവനും കാലാന്തരത്തിൽ സമാശ്വസിച്ചു കാണും. അപ്പനെപ്പോലെ യിസഹാക്കിനും ഫെലിസ്ത്യരുടെ ദേശത്തു വച്ച് ഭാര്യ സഹോദരിയാണെന്ന് പറയേണ്ടതായി വന്നു. ഫെലിസ്ത്യരാജാവായ അബീമേലേക്ക് സത്യം അറിഞ്ഞ് യിസഹാക്കിനോട് ചോദിച്ചപ്പോൾ അവൾ നിമിത്തം മരിക്കാതിരിപ്പാനായിരുന്നു ഞാൻ അങ്ങനെ പറഞ്ഞത്, എന്നായിരുന്നു യിസഹാക്കിന്റെ മറുപടി. മറുപടി സത്യമാണെങ്കിലും ആദ്യ പ്രസ്താവം അസത്യംതന്നെയായിരുന്നു. എങ്കിലും യഹോവ അത് ഒരു കളവായി പരിഗണിച്ചില്ലായെന്ന് ഉല്പ: 26:12:13വാക്യങ്ങൾ വ്യക്തമാക്കുന്നു. യിസഹാക്ക് ആ ദേശത്തു വിതച്ചു, ആ വർഷം നൂറുമേനി വിളവുകിട്ടി; യഹോവ അവനെ അനുഗ്രഹിച്ചു. അവൻ വർദ്ധിച്ച് വർദ്ധിച്ച് മഹാധനവാനായിത്തീർന്നു.

വാർദ്ധക്യത്തിലാണ് ഏറ്റവും വലിയ പ്രശ്നം യിസഹാക്ക് നേരിടുന്നത്. അതാകട്ടെ മൂത്ത മകൻ ഏശാവിനെ കൂടുതൽ സ്നേഹിച്ചതുകൊണ്ടു വന്നുഭവിച്ചതുമാണ്. അന്ധനായി, മരണം സമീപ്യമായി എന്നും തിരിച്ചറിഞ്ഞ യിസഹാക്ക് താൻ ഏറ്റവും അധികം സ്നേഹിക്കുന്ന മൂത്തപുത്രന് അനുഗ്രഹം നൽകുവാനായി ആഗ്രഹിച്ചു കാത്തിരുന്നപ്പോൾ. ഭാര്യയും ഇളയ മകനും ചേർന്ന് കബളിപ്പിച്ച് അനുഗ്രഹം കവർന്നെടുക്കുന്നു. ഇതൊന്നും അറിയാതെ അനുഗ്രഹത്തിനായി രുചികരമായ വേട്ടയിറച്ചിയുമായി കടന്നുവന്ന് യാചിച്ചു കരയുന്ന പ്രിയ പുത്രന്റെ മുൻപിൽ പകച്ചു നിൽക്കുന്ന യിസഹാക്കിൽ വാത്സല്യനിധിയായ ഒരു പിതാവിനെ നമുക്ക് കാണാൻ കഴിയും. വാർദ്ധക്യത്തിൽ വന്നു ഭവിച്ച ഈ മാനസ്സിക വ്യഥ ഏതൊരു മനുഷ്യനേയും തളർത്തിക്കളയാൻ മതിയായതാണ്. എന്നാൽ വന്നു ഭവിക്കുന്നതെല്ലാം നന്മയ്ക്കായുള്ള ദൈവനിയോഗമാണെന്ന് പിതാവിൽ നിന്നു പഠിച്ച പാഠങ്ങൾ ജീവിതത്തിൽ പകർത്തിയ യിസഹാക്ക് ഇവിടെ തളർന്നുപോയില്ല. ദൈവഇഷ്ടം അതാണെന്നു തിരിച്ചറിയുന്നു. യിസഹാക്ക് തന്നെ കബളിപ്പിച്ച പുത്രനോട് പകയും വിദ്വേഷവും വച്ചു പുലർത്താതെ അവന്റെ നന്മ ആഗ്രഹിക്കുകയും അതിനായി പ്രവർത്തിക്കുകയും ചെയ്യുന്നു. അതിന്റെയെല്ലാം പരിണിതഫലമോ? ഉല്പ:35:29-ൽ നാം വായിക്കുന്നു: യിസഹാക്ക് വയോധികനും കാലസമ്പൂർണ്ണനുമായി പ്രാണനെ വിട്ട് തന്റെ ജനത്തോടു ചേർന്നു എന്നു മാത്രം പറഞ്ഞു നിറുത്താതെ അവന്റെ പുത്രന്മാരായ ഏശാവും യാക്കോബും കൂടി അവനെ അടക്കം ചെയ്തു എന്നും കൂടെ സാക്ഷ്യം പറയുന്നു. ഇവിടെയാണ് യിസഹാക്കിന്റെ ഭാഗ്യാവസ്ഥ പൂർണ്ണമായി വെളിപ്പെടുന്നത്. ശത്രുക്കളായി ഭവിച്ച മക്കൾ രണ്ടുപേരും പരസ്പരം സ്നേഹത്തിൽ ജീവിക്കുന്നതും കണ്ടിട്ട് മരിക്കുവാൻ യിസഹാക്കിന് കഴിഞ്ഞുവെന്നതാണ് ചിന്താകുലം കൂടാതെ തന്റെ പിതാക്കന്മാരോടു ചേരുവാൻ ഇടയായത്. ജന്മം സഫലമായി എന്ന ഉത്തമബോധത്തോടെ ക്രിസ്ത്യാനിക്ക് ഉചിതമായ ഒരന്ത്യം പ്രാപിക്കുവാനുള്ള മാർഗ്ഗമെന്തെല്ലാമെന്ന് യിസഹാക്കിന്റെ ജീവിതവും ജീവിതാന്ത്യവും നമ്മെ ഉദ്ബോധിപ്പിക്കുന്നു.



## മാന്തളിർ കൺവൻഷൻ 2012

മാന്തളിർ സെന്റ് തോമസ് ഓർത്തഡോക്സ് ഇടവകയുടെ ആഭിമുഖ്യത്തിൽ വർഷങ്ങളായി നടത്തിവരുന്ന പരിശുദ്ധ വലിയ നോമ്പിനായുള്ള ഒരുക്ക കൺവൻഷൻ 2012 ഫെബ്രുവരി 16, 17, 18 തീയതികളിലും ഇടവക ആദ്ധ്യാത്മിക സംഘടനകളുടെ വാർഷികം 19 നും കുളനട സെന്റ് ജോർജ് ഓർത്തഡോക്സ് ചാപ്പലിൽ നടത്തപ്പെടുന്നു. അഭി. ഡോ. ജോസഫ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്ത (കൽക്കത്ത ഭദ്രാസനം) റവ. ഫാ. ജേക്കബ് മാത്യു കാരിച്ചാൽ (പ്രൊഫ. വൈദിക സെമിനാരി, കോട്ടയം) വെരി. റവ. ജോസഫ് ശാമുവേൽ കറുകയിൽ കോർ എപ്പിസ്കോപ്പാ എന്നിവർ വചനശുശ്രൂഷകൾക്കു നേതൃത്വം നൽകും. വികാരിമാരായ ഫാ. കുര്യൻ ജോസഫ്, ഫാ. ഏബ്രഹാം കോശി കുന്നുംപുറത്ത്, ട്രസ്റ്റിമാരായ പി.എം. മത്തായി, കെ.ജി. ശാമുവേൽ, സെക്രട്ടറി രാജു റ്റി. ജോൺ എന്നിവർ നേതൃത്വം നൽകും.

## ദിവ്യബോധനം സെമിനാർ

2012 മാർച്ച് 10 ശനിയാഴ്ച രാവിലെ 10 മണിക്ക് ബഥേൽ അരമനയിൽ അഭിവന്ദ്യ ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ വിശ്വാസ ദീപ്തി, ധർമ്മ ദീപ്തി എന്നീ ഗ്രന്ഥങ്ങൾ അടസ്ഥാനമാക്കി റവ. ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ ക്ലാസ് നയിക്കും.



# വേദപുസ്തകത്തിന്റെ പുനർവായനയും, പുനർവ്യാഖ്യാനവും അഭികാമ്യമോ?

തുടർച്ച

കെ.ജെ. കോശി
ചെങ്ങന്നൂർ

ദൈവവചനത്തിന്റെ പുനർവായനക്കാർ വചനത്തിൽ വിവരിക്കപ്പെട്ടിട്ടുള്ള ദൈവപുത്രന്റെ മനുഷ്യാവതാരത്തിൽ വിശ്വസിക്കുന്നില്ല. "ഫെമിനിസ്റ്റ്" ചിന്തയിൽ ഇത് യുക്തിസഹമാണെന്ന് അവർക്കു തെളിയിക്കാൻ സാധിക്കാത്തതു തന്നെയാണിതിനു കാരണം. ഒരു ഓർത്തഡോക്സ് വിശ്വാസിക്ക് വേദശാസ്ത്രപരമായിത്തന്നെ ഇതിനു തെളിവുകൾ നിരത്താവുന്നതാണ്. ഇതിൽ മുഖ്യമായവകളെല്ലാം തന്നെ യഹോവയാൽ നമ്മുടെ പൂർവ്വികർക്ക് ദൈവാരാധനക്കായി ഉപദേശിച്ചു കൊടുത്തിട്ടുള്ള ആചാരാനുഷ്ഠാനങ്ങൾ തന്നെയാണ്. പൈശാചിക ശക്തിയാൽ നാം സത്യദൈവാരാധനയിൽ നിന്നും വ്യതിചലിക്കപ്പെടാതിരിക്കാൻ ഈ വിശ്വാസ സത്യങ്ങളെ നാം മുറുകെ പിടിക്കേണ്ടത് ആവശ്യവുമാകുന്നു.

**എന്തുകൊണ്ട് പൗരോഹിത്യം പുരുഷനു നൽകപ്പെടണം ?**

ഒന്നാമതായി, അതു സഭയുടെ പാരമ്പര്യത്തിലും അടിസ്ഥാന വിശ്വാസങ്ങളിലും അലിഞ്ഞു ചേർന്നിട്ടുള്ള അനുഷ്ഠാനമാകുന്നു. വചനമായ ദൈവം മനുഷ്യരൂപം പൂണ്ട് ഈ ലോകത്തിൽ രക്ഷാകര ശുശ്രൂഷ ചെയ്യുമ്പോൾ തന്നെ സഹായിക്കുവാനും തന്നോടുകൂടി ഇരിപ്പാനും തന്റെ വേല തുടർന്നു കൊണ്ടുപോകുവാനുമായി പിതാവായ ദൈവത്തിന്റെ തിരുഹിതത്തിനു വിധേയമായി തിരഞ്ഞെടുത്തു നിയമിച്ച അപ്പോസ്തോലന്മാർ പുരുഷന്മാർ ആയിരുന്നു. (1 കൊരി. 12:28; ലൂക്കോ. 6:12; മർക്കോ. 3:13).

രക്ഷാകര ദൗത്യം ഈ ഭൂമിയിൽ തുടർന്നുകൊണ്ടുപോകുവാൻ ആവശ്യമായ പൗരോഹിത്യ ശുശ്രൂഷയുടെ തുടക്കം ആയിരുന്നു അത് (യോഹ. 20:21–23) ഇന്നുവരെയും വിശുദ്ധമായി ഓർത്തഡോക്സ് സഭ അത് പിന്തുടർന്നു പോകുന്നു.

എന്നാൽ ഇന്നു പുനരാഖ്യാനക്കാർ, യേശുക്രിസ്തു 2000 വർഷങ്ങൾക്ക് മുമ്പ് അങ്ങനെ ചെയ്തത് സാഹചര്യങ്ങളുടെ സമ്മർദ്ദങ്ങൾക്ക്

അടിമപ്പെട്ടതുകൊണ്ടായിരുന്നു എന്നു പറയുന്നു. അതിനാൽ ഇന്ന്, ഭൂമി, ഭൗമ മേഖലകളിൽ ആധിപത്യം പുലർത്താൻ പോലും കഴിയുന്ന സ്ത്രീകൾക്ക് പുരോഹിത ശുശ്രൂഷയ്ക്കായി അഭിഷേകം നൽകേണ്ടതാണ് എന്ന് അവർ വാദിക്കുന്നു. ഇതു ദൈവത്തിന്റെ മുമ്പിൽ സമരകാഹളം മുഴക്കുന്ന ധിക്കാരപരമായ ധാർഷ്ട്യം അല്ലാതെ മറ്റെന്താണ്?

മറ്റൊരുവാദം, അന്നത്തേത് പുരുഷമേധാവിത്വം ഉള്ള ഒരു വ്യവസ്ഥിതിയായിരുന്നു എന്നതാണ്. അവിടെ സ്ത്രീയുടെ സ്ഥാനം അടിമകൾക്കു സമാനം ആയിരുന്നു. അതിനാൽ യേശുക്രിസ്തു അന്ന് സ്ത്രീകളെ പൗരോഹിത്യ ശുശ്രൂഷയിലേക്കു കൊണ്ടുവന്നില്ല എന്നു പറയുന്നത് കേവലം ബാലിശമായ ഒരു ചിന്ത മാത്രമാണ് യേശുക്രിസ്തുവിന് "ഇന്ന്" അത്യാവശ്യമാകും എന്നു തോന്നിയിരുന്നെങ്കിൽ ''അന്നു'' തന്നെ അതിനു തുടക്കം കുറിക്കുമായിരുന്നു. കാരണം ആദിയും അവനിൽ തന്നെ സ്ഥിതിചെയ്യുന്നു. അവൻ ദൈവമാണ്. അന്ന് അവൻ അങ്ങനെ ചെയ്യാതിരുന്നതിനാൽ ഇന്നും അത് ആവശ്യമില്ലാത്ത സംഗതിയാണ്. അതിനുവേണ്ടി ഒരു പുനർവായനയോ പുനരാഖ്യാനമോ നടത്താൻ കേവലം സൃഷ്ടിയായ മനുഷ്യൻ ആര്?

യേശു ക്രിസ്തു തന്റെ പരസ്യ ശുശ്രൂഷ കാലത്ത് സ്ത്രീകൾക്ക് വലിയ ബഹുമാനം നൽകിയിരുന്നു. മാതാവായ വി. കന്യകമറിയം ഒന്നാമത്തെ വിശുദ്ധയായിരുന്നു. അനേകം സേവന ശുശ്രൂഷാരംഗങ്ങളിൽ യേശു ക്രിസ്തുവിനോടു കൂടി വിവിധ തുറകളിലും അവസ്ഥകളിലും ഉണ്ടായിരുന്ന അനേകം സ്ത്രീകൾ പങ്കാളികൾ ആയിരുന്നിട്ടുണ്ട്. അവർ വെറും "വസ്തു" മാത്രം അല്ലായിരുന്നു; പിന്നെയോ, ദൈവമുമ്പാകെ വിലപ്പെട്ട സ്ത്രീരത്നങ്ങൾ തന്നെയായിരുന്നു. ക്രിസ്ത്യൻ സമൂഹത്തിൽ സ്ത്രീകൾ ഇന്നും അങ്ങനെ തന്നെയായിരിക്കട്ടെ; കാരണം ദൈവപുത്രനായ ക്രിസ്തു ആഗ്രഹിക്കുന്നതും ദൈവമുമ്പാകെ സ്വീകാര്യമാകുന്നതും അതായിരിക്കും.

ആത്മീയ നിറവിൽ പുരുഷനും സ്ത്രീയും ദൈവമുമ്പാകെ വ്യത്യാസമില്ലാത്തതുകൊണ്ട് തന്നെയല്ലേ, സൃഷ്ടിയുടെ ആരംഭത്തിൽ തന്നെ "അതുകൊണ്ട് പുരുഷൻ അപ്പനേയും അമ്മയേയും വിട്ടുപിരിഞ്ഞ് ഭാര്യയോടു പറ്റിച്ചേരും, അവർ ഏകദേഹമായിത്തീരും" എന്ന് അരുളിച്ചെയ്യപ്പെട്ടത്. എങ്കിലും ഭൗമികമായി അവർ അനുഗ്രഹിക്കപ്പെട്ടത് തികച്ചും വ്യത്യസ്തമായ ചുമതലകളോടു കൂടി ആയിരുന്നു.

സ്ത്രീകളെ പൗരോഹിത്യ ശുശ്രൂഷയിലേക്കു കൊണ്ടുവരണമെന്നു ശഠിക്കുന്നവർ സഭയുടെ വിശ്വാസത്തിനും, ചരിത്രത്തിനും പാരമ്പര്യങ്ങൾക്കും വില കല്പിക്കാത്തവരാണ്. അവർ പുനർവായനയിൽകൂടി വിശുദ്ധ വചനത്തെ താല്ക്കാലിക ലാഭത്തിനുവേണ്ടി കോട്ടിക്കളയുന്നു. അവരുടെ പ്രധാന വാദശക്തി, വേദപുസ്തകത്തിൽ സ്ത്രീകൾക്ക് പൗരോഹിത്യം നൽകരുതെന്ന് പറഞ്ഞിട്ടില്ല എന്നുള്ളതാണ്. വേദപുസ്തകത്തിൽ പ്രത്യേകമായി പറഞ്ഞിട്ടില്ലാത്ത അനേക കാര്യങ്ങൾ, പരിണിതഫലങ്ങൾ കാരണം നാം പ്രാവർത്തികമാക്കാതെ ഇരിക്കുന്നുണ്ട്. നമ്മുടെ പൂർവ്വികർക്കിടയിൽ പൗരോഹിത്യശുശ്രൂഷ സ്ത്രീകൾക്കും എന്ന ചിന്ത ഉണ്ടായിരുന്നില്ല. പഴയനിയമകാലം മുതൽ ദൈവജനം അഭിമുഖീകരിച്ചുകൊണ്ടിരുന്ന ഒരു വലിയ വിപത്തായിരുന്നു പുറജാതി മതങ്ങളും, അവരുടെ ആരാധനാ രീതികളും സ്ത്രീദൈവങ്ങളും, പൂജാഗിരികളും, പൂജാരിണികളും മറ്റും. പഞ്ചഗ്രന്ഥങ്ങൾ പരിശോധിച്ചാൽ ഇങ്ങനെയുള്ള കാര്യങ്ങളിൽ സ്വന്തജനം എപ്രകാരം ജാഗ്രത പുലർത്തണം എന്നു വ്യക്തമാക്കുന്ന ഭാഗങ്ങൾ ധാരാളം കാണാവുന്നതാണ്. ഒരു സ്ത്രീയെ പുരോഹിതയാക്കരുതെന്ന് പ്രത്യേകിച്ച് പരാമർശങ്ങളൊന്നും ഇല്ലെങ്കിലും എന്തുകൊണ്ട് ഒരു പുരുഷൻ മാത്രം ആയിരിക്കണം പുരോഹിതൻ എന്നുള്ളതിന് ദൃഷ്ടാന്തങ്ങൾ അനവധിയാണ്. അപ്പോസ്തോലിക സഭയിലും സ്ത്രീകൾ അഭിഷേകം ചെയ്യപ്പെട്ട് പൗരോഹിത്യ ശുശ്രൂഷകൾ ചെയ്തിരുന്നു എന്നുള്ളതിന് തെളിവുകൾ ഇല്ല. എന്നാൽ സഭയുടെ ആരാധനകളിൽ സ്ത്രീകളല്ല നേതൃത്വം നൽകേണ്ടത് എന്ന് വി. പൗലോസ് വളരെ വ്യക്തമായി പഠിപ്പിക്കുന്നത് ആരാധനാസമൂഹങ്ങളിലും കുടുംബങ്ങളിലും ആചരിക്കേണ്ടത് ഒരു 'പേട്രിയാക്കൽ' വ്യവസ്ഥിതിയായിരിക്കണം എന്നതായിരുന്നു. എന്നാൽ സാമൂഹ്യ വ്യവസ്ഥിതിയിൽ മാറ്റങ്ങൾ പാടില്ല എന്നു ശ്ലീഹ പറഞ്ഞിട്ടുമില്ല. അന്നും ഇന്നും രാഷ്ട്രീയ, സാമൂഹ്യ, സാംസ്ക്കാരിക രംഗങ്ങളിൽ വ്യക്തിമുദ്രകൾ പതിപ്പിച്ചിട്ടുള്ള സ്ത്രീകൾ ഉണ്ടായിരുന്നു. ഈ അവസരത്തിൽ ഓർമ്മയിൽ എത്തുന്ന ഒരു നാടൻ പ്രയോഗം അർത്ഥവത്തായി തോന്നുന്നു: ''പള്ളിവേറേ, പള്ളിക്കൂടം വേറേ.''

തുടരും ❍

സൃഷ്ടാവും, സൃഷ്ടിയും തമ്മിലുള്ള സംസർഗ്ഗമാണ് **പ്രാർത്ഥന.** ഇത് ആത്മീയതയുടെ അവിഭാജ്യഘടകമാണ്. നമ്മെയും ഈശ്വരനെയും തമ്മിൽ ബന്ധിപ്പിക്കുന്ന കണ്ണിയാണ് **പ്രാർത്ഥന.**

# പ്രാർത്ഥനയ്ക്ക് ഉത്തരം നല്കുന്നവൻ

**ശ്രീമതി ഗ്രേസി രാജു, തയ്യിൽ**

ഗ്രാമപ്രദേശത്തുള്ള ഒരു വീടിന്റെ മുറ്റത്ത് ഒരു ചേട്ടനും അനിയത്തിയും കളിച്ചുകൊണ്ടിരിക്കുന്നു. അവരുടെ നിഷ്കളങ്കമായ പ്രാർത്ഥനയിലേക്ക് നമുക്ക് ശ്രദ്ധിക്കാം. കാലംതെറ്റിയുള്ള മഴയുടെ ആരംഭം എന്നവണ്ണം ഒരു ചെറിയ കാർമേഘത്തുണ്ട് ആകാശത്തിലെ വെൺമേഘങ്ങളെ മൂടിയത് ചേട്ടന്റെ ശ്രദ്ധയിൽപ്പെട്ടു. ശ്ശൊ, മഴ പെയ്യും എന്നു തോന്നുന്നു, ചേട്ടൻ കുഞ്ഞനിയത്തിയെ നോക്കി പറഞ്ഞു. “മഴ പെയ്യാതിരിക്കാൻ നമുക്ക് പ്രാർത്ഥിക്കാം” അനുജത്തി പറഞ്ഞു. കുഞ്ഞിക്കൈകൾ ഉയർത്തി അവൾ പ്രാർത്ഥിച്ചു. പക്ഷെ മഴ പെയ്യുക തന്നെ ചെയ്തു. നിന്റെ പ്രാർത്ഥന ദൈവം കേട്ടില്ല അല്ലേ? ചേട്ടൻ കുറ്റപ്പെടുത്തി. ‘‘എന്റെ പ്രാർത്ഥന തീർച്ചയായും ദൈവം കേട്ടു.’’ അനുജത്തി മറുപടി കൊടുത്തു. നിന്നെ ദൈവത്തിന് ഇഷ്ടമല്ല. ചേട്ടന് ദേഷ്യം വന്നു തുടങ്ങി. ഉം ഹും അല്ല ഞാൻ പ്രാർത്ഥിച്ചത് ദൈവം കേട്ടു. അവൾ ചിരിച്ചുകൊണ്ട് പറഞ്ഞു. പക്ഷേ കൂടുതൽ ആവശ്യമുള്ളവർ ആരോ മഴയ്ക്കുവേണ്ടി പ്രാർത്ഥിച്ചു. ആവശ്യം കൂടുതൽ അവർക്കായിരുന്നതുകൊണ്ട് ദൈവം മഴ പെയ്യിച്ചു. ഇനിയും കുറച്ചു കഴിഞ്ഞാൽ ദൈവം മഴ നിർത്തിത്തരും നമുക്കു കളിക്കാൻ.

വെറും പ്രാർത്ഥന മാത്രം പോരാ, വിശ്വാസത്തോടുകൂടിയുള്ള പ്രാർത്ഥനയും അത് നിവർത്തിയാകുംവരെയുള്ള കാത്തിരിക്കാനുള്ള ക്ഷമയും നമുക്കുണ്ടാകണം. ഇന്ന് നമുക്ക് ഇല്ലാത്ത ഒരുകാര്യവും അതുതന്നെ. ‘‘മടുത്തുപോകാതെ എപ്പോഴും പ്രാർത്ഥിക്കേണം.” (വി. ലൂക്കോസ് 18:1) എന്നുള്ള കല്പനയാണ് ദൈവം നമുക്ക് തന്നിട്ടുള്ളത്. കുഞ്ഞുങ്ങളെപ്പോലെ നിഷ്കളങ്ക മനസ്സുള്ളവരായി പ്രാർത്ഥിച്ചാൽ മാത്രമേ അതിനുള്ള ഉത്തരം ലഭിക്കുകയുള്ളു.

സൃഷ്ടാവും, സൃഷ്ടിയും തമ്മിലുള്ള സംസർഗ്ഗമാണ് പ്രാർത്ഥന. ഇത് ആത്മീയതയുടെ അവിഭാജ്യഘടകമാണ്. നമ്മെയും ഈശ്വരനെയും തമ്മിൽ ബന്ധിപ്പിക്കുന്ന കണ്ണിയാണ് പ്രാർത്ഥന. അത് ഒരു ദിവ്യമായ അനുഭവമാണ്. ഒരിക്കലും അത് യാന്ത്രികമാകരുത്. സങ്കീർത്തനക്കാരൻ പറയുന്നതു

പോലെ "മൗനമായിരുന്ന്, ഞാൻ ദൈവമെന്ന് അറിഞ്ഞു കൊൾവീൻ."

നമുക്ക് ചുറ്റുമുള്ള ചെറുതും, വലുതുമായ എല്ലാ കാര്യങ്ങളും ഉൾക്കൊള്ളുന്നതായിരിക്കണം അർത്ഥവത്തായ പ്രാർത്ഥന. സാമൂഹിക പ്രശ്നങ്ങളും നമ്മുടെ പ്രാർത്ഥനകളിൽ വിഷയമാകുന്നു. പലപ്പോഴും കാര്യസാധ്യം മാത്രം മുൻനിർത്തി പ്രാർത്ഥന നടത്തുന്നവരുണ്ട്. അതും വികാരത്തള്ളലിന്റെ അതിപ്രസരത്തോട്. അങ്ങനെയുള്ളവരോടാണ് യേശു പറയുന്നത് ''നിങ്ങൾ പ്രാർത്ഥിക്കുമ്പോൾ കപടഭക്തിക്കാരെപ്പോലെ ആകരുത്. അവർ മനുഷ്യർക്ക് വിളങ്ങേണ്ടതിന് പള്ളികളിലും തെരുക്കോണുകളിലും നിന്നുകൊണ്ട് പ്രാർത്ഥിപ്പാൻ ഇഷ്ടപ്പെടുന്നു. അവർക്ക് പ്രതിഫലം കിട്ടിപ്പോയി എന്ന് സത്യമായിട്ട് നിങ്ങളോട് പറയുന്നു. പ്രാർത്ഥിക്കയിൽ നിങ്ങൾ ജാതികളെപ്പോലെ ജല്പനം ചെയ്യരുത്. അതിഭാഷണത്താൽ ഉത്തരം കിട്ടും എന്നല്ലേ അവർക്ക് തോന്നുന്നത്. (വി. മത്തായി 6: 57)

നീതിമാന്റെ ശ്രദ്ധയോടുകൂടിയ പ്രാർത്ഥന വളരെ ഫലിക്കുന്നു. (യാക്കോബ് 5:16) ഏതു സാഹചര്യത്തെയും നേരിടാനുള്ള മനസ്സാന്നിദ്ധ്യവും, കഴിവും, കരുത്തും ലഭിക്കാൻ ആയിരിക്കട്ടെ നമ്മുടെ പ്രാർത്ഥന.

കഴിഞ്ഞുപോയ വർഷം വേദനകളുടെയും പ്രയാസങ്ങളുടെയും നടുവിലും അനവധി അനുഗ്രഹങ്ങളും അതിലുപരി പ്രത്യാശയും നല്കി നമ്മെ അനുഗ്രഹിക്കുകയും വഴിനടത്തുകയും ചെയ്ത ദൈവത്തോട് പുതുവർഷത്തിലും നിറയ്ക്കുന്ന അനുഗ്രഹങ്ങൾക്കായി പ്രാർത്ഥിക്കാം.

ദൈവമേ, ഞങ്ങളിതാ മറ്റൊരു നവവത്സരത്തിൽ എത്തിയിരിക്കുന്നു. ഈ വർഷം ഞങ്ങൾക്ക് എന്തിനെയൊക്കെ അഭിമുഖീകരിക്കേണ്ടിവരുമെന്ന് അറിയില്ല. അന്ധകാരം നിറഞ്ഞ ഭാവിയുടെ വാതിലായിരിക്കുമോ ഈ വർഷം നീ ഞങ്ങൾക്ക് തുറന്നു തന്നിരിക്കുന്നത്? സന്തോഷത്തിന്റെ, ആനന്ദത്തിന്റെ കണ്ണുനീർ വറ്റിപോകുമോ? ഭീതിനിറഞ്ഞ ഭാവിയെ ഞങ്ങൾക്ക് നേരിടാനാകുമോ? നേരിന്റെ പ്രത്യാശയുടെ വഴി കാണിച്ചു തരാൻ ഞങ്ങൾ പ്രാർത്ഥിക്കുന്നു.

ഭൂകമ്പം, സുനാമി, കൊടുങ്കാറ്റ്, മറ്റ് ദുരന്തങ്ങൾ ഇവയുടെ മദ്ധ്യത്തിൽ മനുഷ്യരാശി പതറിപ്പോകാതെ, തിന്മയുടെ ശക്തികൾ നമ്മുടെ ശക്തികളെ കീഴടക്കാതെ അങ്ങ് ഞങ്ങളുടെ ഹൃദയത്തിന്റെ ആഴങ്ങളിൽ നിന്നുള്ള പ്രാർത്ഥന കേട്ട് ഞങ്ങളുടെ അരികിലേക്ക് വന്നാലും നാഥാ ഞങ്ങളെ നേർവഴി നയിച്ചാലും. ❍

---

*പേജ് 16 തുടർച്ച*

കാരൻ പോൾ മണലിലിന്റെ ഗവേഷണത്തോട് അഴീക്കോട് യോജിച്ചിരുന്നതായാണ് പ്രസംഗങ്ങളിൽ തോന്നിയിട്ടുള്ളത്. 'നിലയ്ക്കൽ-നിലയ്ക്കരുത്' എന്ന ലേഖനത്തിൽ പ. മാത്യൂസ് ദ്വിതീയൻ ബാവായുടെ നിലപാടുകളെ പ്രകീർത്തിച്ചിട്ടുണ്ട്.

ജീവിതത്തിന്റെ അവസാന ഒന്നരമാസത്തെ ആശുപത്രിവാസം സമ്പൂർണ്ണമായ ഒരു അനുരഞ്ജനത്തിന്റെയും ആത്മവിമലീകരണത്തിന്റേതുമായിരുന്നു. ചികിത്സിച്ചിരുന്ന ഡോക്ടർമാർക്കു പുറമേ അനേകം വൈദികരും പരിപാലിച്ച് സിസ്റ്റേഴ്സുമൊക്കെ മലയാളത്തിന്റെ ഗുരുവര്യന് സ്നേഹനിർഭരമായ ഒരു ഭവനാന്തരീക്ഷം തന്നെ ഒരുക്കി. അവിരാമമായ പ്രസംഗങ്ങളിലൂടെയും എഴുത്തിലൂടെയും ഒട്ടനവധി ആരാധകരോടൊപ്പം ചുരുക്കം ചില ശത്രുക്കളേയും അദ്ദേഹം സൃഷ്ടിച്ചിരുന്നു. തൃശൂർ അമലഗിരി ആശുപത്രിയിലെത്തി ഇവരെല്ലാം അഴീക്കോടിനെ കണ്ടു. അവിടുത്തെ ആ സ്നേഹമുറ്റത്ത് മാഷിന്റെ ചിരകാല വൈരികൾ പോലും വന്നുനിന്ന് കണ്ണീരൊഴുക്കിയത് കേരളനാട് അത്ഭുതാദരവുകളോടെയാണ് കണ്ടത്. അഴീക്കോട് അവരോട് രമ്യപ്പെട്ടു. കേസുകൾ പിൻവലിക്കപ്പെട്ടു. മാഷിന്റെ പ്രത്യേകഭാവം മൂലം പിണങ്ങിയ സാഹിത്യകാരന്മാരൊക്കെയും അദ്ദേഹത്തിന്റെ രോഗശയ്യയിലെത്തി സൗഹൃദത്തിലായി. പ്രമുഖരുൾപ്പെടെ വന്ന് അനുരഞ്ജനപ്പെട്ടു. അദ്ദേഹവും എല്ലാവരോടും ക്ഷമിച്ചാണ് യാത്രയായത്. അങ്ങനെ അഴീക്കോടിന്റെ മരണക്കിടക്കയും മഹത്തരമായി. ആ കിടക്കയും നമ്മോട് നിശബ്ദമായി പ്രസംഗിക്കുന്നു. ''നിങ്ങളുടെ കോപത്തിന്മേൽ സൂര്യൻ അസ്തമിക്കാൻ ഇടയാകരുത്."

തന്റെ തൂലികത്തുമ്പിലൂടെയും നാവിൻതുമ്പിലൂടെയും ഒരുപോലെ അക്ഷരജ്വാലകൾ തെളിയിച്ച, മാനവജാതിയുടെ നന്മമാത്രം ആഗ്രഹിച്ച മഹാമനീഷിക്ക് മലങ്കര ഓർത്തഡോക്സ് സഭയുടെ ആദരാഞ്ജലികൾ. ❍



സുന്ദരികളിലതിസുന്ദരി നീ- ജാതികളിൻ സൂനു
നൃപതി ശലോമോൻ വിമലസഭേ- നിന്നെ ലാളിപ്പൂ-
നിന്നധരങ്ങൾ - മധുവർഷിക്കുന്നു
വസന സുഗന്ധം -നീസാൻ കുസുമസമം
സഭയേ! സകലവിധം സുമുഖീ- നീ കറതീണ്ടാത്തോൾ
സ്ലീബായെ വന്ദിപ്പതിനാൽ- രാജാവാം മശിഹാ
ഹാലേലുയ്യാ - കാക്കുന്നു നിന്നെ.

# സുന്ദരികളിലതി സുന്ദരി നീ...

**ഫാ. സഖറിയാ പനയ്ക്കാമറ്റം**

വിവാഹകൂദാശയിൽ മോതിര വാഴ്‌വിന്റെ ക്രമത്തിലെ സുപരിചിതമായ ഗാനമാണിത്. "പുറജാതികളുടെ പുത്രി നീ സുന്ദരികളിൽ അതിസുന്ദരിയാകുന്നു. പരിശുദ്ധ സഭയേ, ശലോമോൻ രാജാവ് നിന്നെ വാത്സല്യക്കുന്നു. നിന്റെ അധരങ്ങൾ തേൻകട്ടപൊഴിക്കുന്നു. നിന്റെ വസ്ത്രങ്ങളുടെ മണം നീസാൻ മാസത്തിലെ-വസന്തകാലത്തിലെ പനിനീർ പുഷ്പത്തിന്റേതുപോലെയാകുന്നു. സഭയേ നീ സൗന്ദര്യപൂർണ്ണയും മാലിന്യമില്ലാത്തവളും ആകുന്നു. തന്റെ സ്ലീബായെ നീ വന്ദിക്കുന്നതിനാൽ രാജാവായിരിക്കുന്ന മശിഹാ നിന്നെ കാത്തു സംരക്ഷിയ്ക്കുന്നു."

പരിശുദ്ധ സഭയാകുന്ന മണവാട്ടിയെ സൗന്ദര്യബോധത്തോടെ വളരെ ആദരിച്ചുകൊണ്ടുള്ള കീർത്തനമാണിത്. രണ്ടു രീതിയിൽ സൗന്ദര്യം നമുക്കേവർക്കും പരിചിതമാണ്. ഒന്നാമത്തേത് പ്രകൃതിദത്തമായ സ്വാഭാവികമായ (Natural Beauty) സൗന്ദര്യം. മറ്റേത് കൃത്രിമവും തികച്ചും ഭൗതീകമായ വസ്തുക്കൾക്കൊണ്ട് രൂപപ്പെടുത്തിയെടുക്കുന്ന സൗന്ദര്യവും ആണ് (Artificial Beauty). മനോഹരമായ പൂക്കൾ നിറഞ്ഞുനില്ക്കുന്ന ചെടികളും രുചികരമായ നല്ല ഫലങ്ങൾ നിറഞ്ഞു നില്ക്കുന്ന മരങ്ങളും പ്രപഞ്ചത്തിന് നൈസർഗ്ഗികമായ സൗന്ദര്യം പ്രദാനം ചെയ്തുകൊണ്ടിരിക്കുകയാണ്. അതിന് കൂടുതൽ ഭംഗി നൽകിക്കൊണ്ട് മഹത്വമുള്ളതാക്കിത്തീർക്കുകയാണ്. പക്ഷികളുടെ കിലുകിലാരവം പ്രപഞ്ചത്തിന് സംഗീതം പകർന്നുകൊടുക്കുന്നു. സിംഹവും, പുലിയും, ആനയും എല്ലാം അതിന്റെ ശാന്തതയിൽ പ്രകൃതിയുടെ സൗന്ദര്യം വർദ്ധിപ്പിച്ചുകൊണ്ടിരിക്കുന്ന ഘടകങ്ങൾ മാത്രമാണെന്നുള്ളതിൽ തെല്ലും സംശയം ഇല്ല. "The grass hoppers of the forests think that they are the only inhabitants of the field. But there are Lions, Tigers and Elephants with Calmness and beauty of the nature"-Edmond Berg.

എന്നാൽ കൃത്രിമ സൗന്ദര്യം എന്ന ബോധം തന്നെ രൂപം കൊള്ളുന്നത് യഥാർത്ഥ സൗന്ദര്യത്തിന്റെ അഭാവത്തിൽ മാത്രമാണ്. ആരാധനാ സ്ഥലത്തേക്ക് അഥവാ വിവാഹ മണ്ഡപത്തിലേക്ക് വിവാഹത്തിനായി ഇറങ്ങിത്തിരിക്കുന്ന ഈ കാലഘട്ടത്തിലെ മണവാട്ടികളിൽ ഒട്ടുമുക്കാലും നിഴലിച്ചിരിക്കുന്നത് സൗന്ദര്യത്തിന്റെ അഭാവം ആണ്. നേരം പുലരുമ്പോൾ തന്നെ ഒരുക്കത്തിനും സൗന്ദര്യവർദ്ധനവിനുമുള്ള

സ്ഥലത്തേക്ക് യാത്രയാകുന്നു. മൂന്നും നാലും മണിക്കൂറുകൾക്ക് ശേഷം തിരിച്ചെത്തുമ്പോൾ ആകൃതിയും, പ്രകൃതിയും, നിറവും എല്ലാം രൂപാന്തരപ്പെട്ട്-തനിമ നഷ്ടപ്പെട്ട് മറ്റൊരു വ്യക്തിത്വത്തിന്റെ ഉടമയായി പ്രത്യക്ഷപ്പെടുന്നു. പലരെയും തിരിച്ചറിയുവാൻ പോലും പ്രയാസം ആയിത്തീരുന്നു - മാത്രമല്ല മണിക്കൂറുകൾക്കകം പൂർവ്വസ്ഥിതി സ്വയമേ പ്രാപിക്കുകയും ചെയ്യുന്നു. ചില ആധുനിക മണവാളന്മാരുടെ കാര്യവും ഇതിൽ നിന്നും വ്യത്യസ്ഥമല്ല !

ശരിയായ സൗന്ദര്യം അത്ര വേഗം നഷ്ടപ്പെടുന്നതല്ല. അത് വളർച്ചയിലൂടെ ലഭിക്കുന്നതാണ്. എങ്ങനെയാണ് വളരുന്നത്? ശരീരം, മനസ്സ്, ആത്മാവ് ഇവ ഒന്നിച്ചു വളരേണ്ടതാണ്. അപ്രകാരമുള്ള വളർച്ചയിലൂടെ മാത്രമേ സൗന്ദര്യമുള്ള വ്യക്തിത്വത്തിന്റെ ഉടമയായി തീരുകയുള്ളു. സൗന്ദര്യം തികഞ്ഞ വ്യക്തിത്വങ്ങൾ പ്രപഞ്ചത്തിലെ മറ്റെല്ലാ സൃഷ്ടിയെക്കാളും സൗന്ദര്യമുള്ളതായിരിക്കും. ഭൗതികശരീരം വളരുന്നതോടെ നാം ചെയ്യുന്നത് നന്മയാണോ തിന്മയാണോ എന്നറിയുവാൻ മനസ്സ് വളരേണ്ടതായിട്ടുണ്ട്. നന്മ തിരിച്ചറിഞ്ഞാൽ തന്നെ അത് പ്രായോഗിക ജീവിതത്തിന്റെ ഭാഗമായിത്തീരുവാൻ ആത്മീയ വളർച്ച അനിവാര്യമാണ്. അതിലുപരി നാം ദൈവീക സംസർഗ്ഗത്തിലും ദൈവത്തിന്റെ സംരക്ഷണത്തിലും ആണെന്ന് ധ്യാനിക്കുവാൻ ആത്മീയമായി വളർന്നുവെങ്കിൽ മാത്രമെ സാധിക്കൂ.

ഒരു ഉത്തമ മണവാട്ടിക്ക് 'ശുദ്ധവും ശുഭ്രവുമായ വിശേഷപ്പെട്ട വസ്ത്രം ധരിക്കുവാൻ കൃപ ലഭിച്ചിരിക്കുന്നു. ആ വിശുദ്ധ വസ്ത്രം വിശുദ്ധന്മാരുടെ നീതി പ്രവൃത്തികൾ തന്നെ. (വെളിപാട് 19:8). മണവാട്ടിയുടെ ശരിയായ വേഷം മാലിന്യമില്ലാത്ത വിശേഷപ്പെട്ട വെള്ള വസ്ത്രമാണെങ്കിൽ പാപപങ്കിലമായ ജീവിതത്തോട് ബന്ധപ്പെട്ടു കഴിയുന്ന ഒരു പാപിനിയുടെ വസ്ത്രത്തിന്റെ നിറം കടുഞ്ചുവപ്പും അതിനോട് ചേർന്ന് അവൾ ധരിച്ചിരിക്കുന്ന വിലയേറിയ ആഭരണങ്ങളുമാണ്. (വെളിപാട് 17:4)

ജ്ഞാനിയായ ശലോമോൻ, താലോലിയ്ക്കുന്ന ക്രിസ്തുവിന്റെ 'മണവാട്ടിയാകുന്ന സഭ' മക്കളുടെ അധരങ്ങൾ തേനിനെക്കാളും, തേൻകട്ടയെക്കാളും മാധുര്യമുള്ള ദൈവവചനം പൊഴിക്കുന്നവയാണ്. അവളുടെ അലങ്കരിക്കപ്പെട്ട വസ്ത്രം ആരാധനയാകുന്ന സൗരഭ്യം പരത്തി വസന്തകാലത്തിലെ പുഷ്പങ്ങളെക്കാൾ ശ്രേഷ്ഠമായി ശോഭിക്കുകയാണ്. ജയകരമായ സ്ലീബായെ ധ്യാനിച്ചു ക്രിസ്തുവിന്റെ സംസർഗ്ഗത്തിലും സംരക്ഷണത്തിലും ജീവിതയാത്ര തുടരുകയാണ്. മണവാട്ടി ദേവാലയത്തിലേക്ക് ഒരുങ്ങിവരുമ്പോൾ ധരിച്ചിരിക്കുന്ന കോടി വസ്ത്രത്തിന്റെ അഗ്രം ശിരോവസ്ത്രമായി ഉപയോഗിക്കുമ്പോൾ അത് കന്യകയുടെ മൂടുപടം (The Veil of the Virgin) എന്ന പ്രതീകമായിത്തീരുന്നു. സഭ വാഴ്ത്തി നൽകുന്ന അഥവാ മന്ത്രം ജപിച്ചു നൽകുന്ന കോടിവസ്ത്രം-മന്ത്രകോടി (The Veil of Chastity) കന്യകയായിരിക്കുന്ന മണവാട്ടിയുടെ പാതിവ്രത്യത്തിന്റെ പ്രതീകവുമാണെന്ന് സഭാ പിതാക്കന്മാർ വിലയിരുത്തിയിട്ടുണ്ട്. പാതിവ്രത്യം ഉള്ള പതിവ്രതയായ സ്ത്രീയെ സംബന്ധിച്ചിടത്തോളം പതിയുടെ ശാരീരികമായ സാന്നിദ്ധ്യം സമീപം ഉള്ളപ്പോഴും അകലെയായിരിക്കുമ്പോഴും ജീവിതത്തിന്റെ ചിന്തകളും നടപടികളും പതിയാൽ ആവൃതമായതായിരിക്കും. അന്തഃപുരത്തിലെ രാജകുമാരി ശോഭാപരിപൂർണ്ണയാകുന്നു. അവളുടെ വസ്ത്രം പൊൻകസവുകൊണ്ടുള്ളത് . (സങ്കീ. 45:13)

## വിജയികളായവർ

2011 ഒക്ടോബർമാസം 2-ാം തീയതി നടത്തിയ മർത്തമറിയം വനിതാസമാജം കേന്ദ്ര പരീക്ഷയിൽ ഭദ്രാസന തലത്തിൽ ഒന്നും രണ്ടും മൂന്നും സ്ഥാനങ്ങൾ ലഭിച്ചവർ

**ജൂനിയേഴ്സ്** ഷൈനു ജിജി(92) മാർ ഗ്രീഗോറിയോസ് നെല്ലിമല, മറിയാമ്മ ബിജു(77)പ്രകാശഗിരി സെന്റ് മേരീസ്, കോടുകുളഞ്ഞി, ജസി അനിൽ (75) മാർ ഗ്രീഗോറിയോസ് നെല്ലിമല

**സീനിയേഴ്സ്** സാലി തോമസ് (93) സെന്റ് സ്റ്റീഫൻസ്, കുടശ്ശനാട് റേച്ചൽ തോമസ്(91) സെന്റ് മേരീസ്, നെല്ലിക്കൽ, ഷൈനി ജിബി ജോർജ് (90) സെന്റ് മേരീസ്, പുത്തൻകാവ്

**സൂപ്പർ സീനിയേഴ്സ്** ഏലിയാമ്മ ജോൺ (93) പ്രകാശഗിരി സെന്റ് മേരീസ്, കോടുകുളഞ്ഞി - ഇടവങ്കാട്, ഏലിയാമ്മ കുറിയാക്കോസ് (82) സെന്റ് മേരീസ്, ആറാട്ടുപുഴ, മറിയാമ്മ മാത്യു (80) സെന്റ് മേരീസ് വലിയപള്ളി, പേരിശ്ശേരി. എല്ലാവർക്കും അഭിനന്ദനങ്ങളും അനുമോദനങ്ങളും അറിയിക്കുന്നു.

അന്നാമ്മ വർഗീസ് (സെക്രട്ടറി)

ഏവൻഗേലിയോന്യ ധ്യാനം

ഫാ. നൈനാൻ കെ. ജോർജ്ജ്

# ലോഗോസ്

## കൊത്ത്നേ ഞായർ

**ഫെബ്രു 19 വി. യോഹ 2:1–11**

പൗരസ്ത്യ സഭയുടെ ആരാധനാവർഷത്തിലെ മൂന്നാം ഘട്ടമാണ് വലിയ നോമ്പ്. ഈ ഞായറാഴ്ചയിലൂടെ അതിലേക്ക് പരിശുദ്ധ സഭ പ്രവേശിക്കുകയാണ്. ഈ കാലഘട്ടത്തിൽ യേശുക്രിസ്തുവിന്റെ പരസ്യജീവിതത്തിലെ ഏഴു പ്രധാന അത്ഭുത സംഭവങ്ങൾ ഏഴു ഞായറാഴ്ചകളിലെ സുവിശേഷ വായനയായി പ. സഭ ക്രമീകരിച്ചിരിക്കുന്നു. സഭ ആകമാനമായ ശുദ്ധീകരണമാണ് ലക്ഷ്യം. യേശുക്രിസ്തുവിന്റെ പരസ്യശുശ്രൂഷയിലെ ആദ്യത്തെ അത്ഭുതമായി യോഹന്നാൻ ശ്ലീഹാ വിവരിച്ചിരിക്കുന്ന കാനാവിലെ കല്യാണവിരുന്നിൽ വെള്ളത്തെ വീഞ്ഞാക്കിയ സംഭവമാണ് നോമ്പിലെ ഒന്നാമത്തെ ഞായറാഴ്ചയിലെ വേദഭാഗം.

**കുടുംബ സൃഷ്ടിയിലുള്ള ദൈവീക ഇടപെടലുകൾ**

സമൂഹത്തിന്റെ അടിസ്ഥാന ഘടകമായ കുടുംബ പശ്ചാത്തലത്തിലാണ് യേശു തന്റെ പരസ്യ ശുശ്രൂഷ ആരംഭിക്കുന്നതെന്നത് പ്രത്യേക ശ്രദ്ധ ആകർഷിക്കുന്ന വസ്തുതയാണ്. യേശുവും, മാതാവും, ശിഷ്യന്മാരും ക്ഷണിക്കപ്പെട്ടതിലൂടെ യേശുവുമായി കുടുംബ ബന്ധമുള്ളതോ സ്നേഹബന്ധമുള്ളതോ ആയ ആരുടെയോ വിവാഹ വിരുന്നായിരിക്കാമെന്ന് അനുമാനിക്കാവുന്നതാണ് നമ്മുടെ കുടുംബപശ്ചാത്തലത്തിലുള്ള എല്ലാ അതിപ്രധാനമായ സന്ദർഭങ്ങളിലും മറ്റുള്ളവരുടെ പ്രാർത്ഥനാപൂർവ്വമായ സജീവ സാന്നിദ്ധ്യം ഉറപ്പു വരുത്തേണ്ടത് ഏറ്റം ആവശ്യമായ സംഗതിയാണെന്ന വസ്തുതയിലേക്ക് ഈ സംഭവം വിരൽ ചൂണ്ടുന്നു.

**രൂപാന്തരം സമർപ്പണത്തിലൂടെ**

വെള്ളത്തെ വീഞ്ഞാക്കി മാറ്റിയ അത്ഭുതത്തിലൂടെ യേശു സമൂഹത്തിൽ വരുത്തുവാൻ പോകുന്ന വിപ്ലവകരമായ രൂപാന്തരീകരണത്തിന്റെ സൂചന നൽകുകയാണ് സാമൂഹ്യ, സാംസ്കാരിക, മതപരമായ ചില മുറിപ്പാടുകളുടെ വേദനയിൽ നിസ്സംഗത മനോഭാവത്തിൽ ഉറക്കം നടിച്ച ജനത്തേയും സമൂഹത്തേയും ദൈവരാജ്യത്തിന്റെ ശുഷ്കാന്തിയുള്ള പ്രവർത്തകരുടെ സമൂഹമായി രൂപാന്തരപ്പെടുത്തുന്ന പ്രക്രിയ ഇവിടെ തുടക്കം കുറിക്കപ്പെട്ടു. സമൂഹത്തെ തേജസ്സാർന്ന ശക്തിയാക്കി മാറ്റുന്ന യേശുക്രിസ്തുവിന്റെ ശൈലി സഭ ഇന്നും തുടരേണ്ട പ്രേക്ഷിത പ്രവർത്തനമാണ്. ഇതിൽ വ്യക്തിയുടെയും കുടുംബത്തിന്റെയും പങ്ക് ഈ സംഭവത്തിലൂടെ മറ നീക്കി പുറത്തു വരുന്നു. വെള്ളത്തിൽ നിന്നും ലഹരിയുള്ള വീഞ്ഞിലേക്കുള്ള മാറ്റം യേശുക്രിസ്തുവിന്റെ മനുഷ്യാവതാര ഉദ്ദേശ്യത്തെ വെളിവാക്കുന്ന സത്യം കൂടെ ആകുന്നു. ഈ ദൃശ്യ ഭാവത്തിലേക്ക് യേശു ഇന്നും എല്ലാവരേയും ക്ഷണിക്കുന്നു.

## കുഷ്ഠരോഗികളുടെ ഞായർ

**–വി. ലൂക്കോസ് 4:40–41;5:12–16**

**ഫെബ്രു 26**

യേശുക്രിസ്തുവിന്റെ സ്പർശനത്താൽ ഒരു കുഷ്ഠരോഗി സൗഖ്യം പ്രാപിച്ച സംഭവമാണ് ഇന്നത്തെ വേദഭാഗം. കുഷ്ഠരോഗം പാപത്തിന്റെ പരിണിത ഫലമാണെന്ന യഹൂദ ദർശനം കുഷ്ഠരോഗിയെ എപ്പോഴും സമൂഹേതരനായി തരം താഴ്ത്തിയിരുന്നു. പുറംതള്ളപ്പെട്ടവനായി ആരുമില്ലാതെ നരകദുഃഖം അനുഭവിക്കുവാൻ വിധിക്കപ്പെട്ടവനായിരുന്നു കുഷ്ഠ

രോഗി.

**ക്രിസ്തുസ്പർശനം സമൂഹത്തിന്റെ മുഖ്യധാരയിലേക്കുള്ള വിളി**

പാളയത്തിനു പുറത്താക്കപ്പെടുന്ന കുഷ്ഠരോഗി സൗഖ്യം പ്രാപിച്ചാലും ചില വ്യവസ്ഥകൾക്കു വിധേയനായി മാത്രമേ പാളയത്തിനുള്ളിലേക്കു പ്രവേശിക്കുവാൻ പാടുള്ളു-പുരോഹിതന്റെ സാക്ഷ്യവും ശുദ്ധീകരണ കർമ്മവും കൂടിയേ തീരൂ. ലേവ്യ പുസ്തകം 13, 14 അദ്ധ്യായങ്ങളിൽ കുഷ്ഠരോഗിയെപ്പറ്റിയുള്ള നിയമങ്ങളാണ് വിവരിച്ചിരിക്കുന്നത്. ഈ മനുഷ്യനു സൗഖ്യം നൽകുവാനുള്ള ക്രിസ്തുമനസ്സിന്റെ കാരണം അവന്റെ ദൈവ വിശ്വാസത്തിന്റെ തീഷ്ണതയാണ്. രോഗം മൂലം കഠിനമായ ശാരീരിക വേദനയും, സാമൂഹിക ബഹിഷ്ക്കരണവും മാനസിക പിരിമുറുക്കവും അനുഭവിക്കുന്ന ഒരു മനുഷ്യൻ തളർന്നു പോകാതെ ദൈവത്തിന്റെ കരുണയ്ക്കായി കാത്തിരിക്കുകയും ചെയ്ത ഈ മനുഷ്യൻ വെറും വാക്കുകൊണ്ടു മാത്രമല്ല ക്രിസ്തുവിന്റെ കരസ്പർശനത്താൽ സൗഖ്യം പ്രാപിക്കുന്നു. ഇവിടെ ഈ കുഷ്ഠരോഗിയിൽ അക്ഷരാർത്ഥത്തിൽ പ്രകടമാകുന്നു.

**മനസിലാക്കുവാൻ മനസില്ലാത്ത സമൂഹത്തിൽ മനസിലാക്കുന്ന യേശു**

ഒരു മനുഷ്യൻ ജീവിതത്തിൽ നേരിടുന്ന ഏറ്റവും വലിയ ദുരന്തം തിരസ്കരണമാണ് ഇന്ന് കുടുംബങ്ങളിൽ സമൂഹത്തിൽ സഭയിൽ തിരസ്കരണം അനുഭവിക്കുന്നവരുടെ എണ്ണം വർദ്ധിക്കുന്നു. എയ്ഡ്സ് വന്ന ചെറുപ്പക്കാരന്റെ വീട്ടിലെ പാവം അമ്മയെ പൊതുടാപ്പിൽ നിന്നും വെള്ളമെടുക്കാൻ അനുവദിക്കാതെ കല്ലെറിഞ്ഞ് ഓടിച്ച ഒരു സമൂഹത്തിലാണ് നമ്മൾ ജീവിക്കുന്നത്. ഈ സമൂഹത്തിന്റെ അന്നത്തേയും ഇന്നത്തേയും പൊതു സ്വഭാവത്തിൽ നിന്ന് വേറിട്ട യേശുക്രിസ്തുവിന്റെ പ്രതികരണം ഈ കാലഘട്ടത്തിനു ഏറ്റം ആവശ്യം വേണ്ട നന്മയാണ്. വിശ്വാസ സ്ഥിരതയില്ലാത്ത പ്രശ്നങ്ങളെ അഭിമുഖീകരിക്കുവാൻ കരുത്തില്ലാതെ ആത്മീകതയുടെ പുതുമുഖം അന്വേഷിച്ച് നെട്ടോട്ടമോടുന്ന പുത്തൻ തലമുറയിലെ വിശ്വാസികൾക്കു കുഷ്ഠരോഗി ഒരു ചൂണ്ടുപലകയാണ്. ദൈവത്തെ ഓരോരുത്തനും അവനവന്റെ സ്വന്ത ഇഷ്ടങ്ങളുടെ നിവർത്തീകരണത്തിനായി മാത്രം കാണുന്ന അഭിവൃദ്ധിയുടെ വേദശാസ്ത്രത്തിനു ഹല്ലേലുയ്യാ പാടുന്നവർക്ക് ഈ കുഷ്ഠരോഗിയുടെ സമർപ്പണത്തിന്റെയും ദൈവിക കൃപാ രഹസ്യങ്ങളുടെ അന്വേഷണത്തിന്റെയും നീതിശാസ്ത്രം ഒരു പാഠമാകട്ടെ.

## പക്ഷവാത രോഗിയുടെ ഞായർ

**വി.മർക്കോ2:1-12 മാർച്ച് 4**

തളർവാത രോഗിക്ക് യേശു സൗഖ്യം നൽകുന്ന ഈ സംഭവം നാലു സുവിശേഷങ്ങളിലും രേഖപ്പെടുത്തിയിരിക്കുന്നു. (മത്തായി 9:1-7; മർക്കോസ് 9:1-12; ലൂക്കോസ് 5:17-26; യോഹന്നാൻ 5: 2-9) മർക്കോസിന്റെ സുവിശേഷത്തിൽ ഈ സംഭവം ഗലീലയിലെ കഫർന്നഹൂമിൽ വച്ചാണു നടക്കുന്നത്. കർത്താവിന്റെ പരസ്യശുശ്രൂഷയിലെ പല പ്രധാന സംഭവങ്ങൾക്കും സാക്ഷ്യം വഹിച്ച സ്ഥലമാണ് ഇത്. കഫർന്നഹൂമിൽ പത്രോസിന്റെ ഭവനത്തിൽ വച്ചാണ് ഈ സംഭവം നടന്നതെന്നും പത്രോസ്, അന്ത്രയോസ്, യാക്കോബ്, യോഹന്നാൻ എന്നിവർ ചേർന്നാണ് ഇദ്ദേഹത്തെ കട്ടിലിൽ ചുമന്നുകൊണ്ട് വന്നത് എന്നും 1-ാം അദ്ധ്യായത്തിലെ വിവരങ്ങൾ കൂട്ടിച്ചേർത്തു വായിച്ചാൽ അനുമാനിക്കാവുന്നതാണ്.

**പരസ്പര സഹായത്തിന്റെയും കരുതലിന്റെയും സഹകരണത്തിന്റെയും പാഠം**

യേശുവിന്റെ അടുക്കൽ പക്ഷവാതരോഗിയെ എത്തിച്ച മനുഷ്യരുടെ തിളക്കമാർന്ന ദൃഢമായ വിശ്വാസം കണ്ടിട്ട് യേശു അവനെ സൗഖ്യമാക്കി എന്നാണ് രേഖപ്പെടുത്തിയിരിക്കുന്നത്. നാലു പേരടങ്ങുന്ന ഒരു കൊച്ചു സമൂഹത്തിന്റെ സഹകരണത്തിന്റെയും സഹാനുഭൂതിയുടെയും നന്മയാണ് രോഗിയായ മനുഷ്യനു വിടുതൽ സാദ്ധ്യമാക്കിയത്. ഈ കൂട്ടായ്മയെ സഭയുടെ പ്രതീകമായി കാണാം. ഏകയോജ്യതയോടുള്ള പ്രവർത്തനം തടസ്സങ്ങളെ നീക്കം ചെയ്യുവാൻ കഴിയുന്ന ശക്തിയാണ് ഇവിടെ യേശുവിന്റെ അടുക്കലേക്കുള്ള തടസ്സങ്ങൾക്കു യുക്തമായ പ്രായോഗിക പരിഹാരം കാണുവാനും അത് നിമിഷത്തിനുള്ളിൽ പ്രാവർത്തികനാക്കുവാനും ഇവരുടെ കൂട്ടായ്മയ്ക്കു കഴിഞ്ഞു. സ്വാർത്ഥ താല്പര്യങ്ങൾക്കു വേണ്ടി കൂട്ടായ പ്രവർത്തനങ്ങൾക്ക് വിലങ്ങു തടികളായി നിൽക്കുന്ന ധാരാളം ദുഷ്ടശക്തികൾ ഇന്ന് സമൂഹത്തിലെ നന്മകൾ നഷ്ടമാക്കുന്നു. കൂട്ടായ

പ്രവർത്തനത്തിന്റെ നന്മ ഇവിടെ സ്പഷ്ടമാക്കപ്പെടുന്നു.

**നന്മയും പരിത്യാഗവും**

വർത്തമാന കാലം വരെയുള്ള മനുഷ്യന്റെ ചരിത്രത്തിലെ നന്മകളെല്ലാം പരിത്യാഗത്തിലൂടെ ആർജ്ജിച്ചെടുത്തവകളാണ്. യേശു ക്രിസ്തു മനുഷ്യനും പ്രപഞ്ചത്തിനും രക്ഷ സൗജന്യമായി നൽകിയത് തന്റെ ക്രൂശിലെ പരിത്യാഗത്തിലൂടെയാണല്ലോ. അപരന്റെ ജീവനെ ആദരിക്കുവാനുള്ള മനുഷ്യത്വമാണ് ത്യാഗത്തിന്റെ പ്രേരണ. ഭവനത്തിന്റെ ഭിത്തിയും ജനത്തിന്റെ തിരക്കും നന്മയുടെ തടസ്സമാകാതെ പോയത് ത്യാഗത്തിന്റെ ഊഷ്മളത നിറഞ്ഞ മനസ്സുകളുടെ സമന്വയമായിരുന്നു. രോഗിയുടെ വേദന സ്വയം വേദനയായി അനുഭവപ്പെട്ടു. വിശ്വാസത്തിന്റെ പൂർണ്ണതയും തീരുമാനങ്ങളുടെ ഐക്യവും ദൈവിക നന്മകളുടെ വെളിപ്പെടുത്തലുകളെ ത്വരിതപ്പെടുത്തും.

## കനാന്യസ്ത്രീയുടെ ഞായർ

**വി. മത്തായി 15: 21–31 മാർച്ച് 11**

പാലസ്തീനു വെളിയിൽ വച്ച് നടത്തിയ അത്ഭുതമാണ് ഇന്നത്തെ ഏവൻഗേലിയോൻ ഭാഗം. യഹൂദന്മാർ പുറജാതികളുടെ പട്ടണങ്ങളിലേക്ക് പോവുകയില്ല. കനാന്യർ യഹൂദന്മാരുടെ ആജന്മശത്രുക്കളുമാണ് പലസ്തീനിലെ തിരക്കിൽ നിന്നും ഒഴിഞ്ഞ് തന്റെ ക്രൂശാരോഹണത്തിനു വേണ്ടിയുള്ള മാനസിക ഒരുക്കത്തിനും ശിഷ്യന്മാരെ ഒരുക്കുവാനും അൽപം ശാന്തമായി ധ്യാനിക്കുവാനുമായിട്ടായിരിക്കാം യേശു സോർ, സീദോൻ എന്നീ പ്രദേശങ്ങളിലേക്കു പോയത്.

**നിയമങ്ങളെ ഭേദിക്കുന്ന ദൈവ കടാക്ഷം**

ദൈവകാരുണ്യം തങ്ങൾക്ക് മാത്രമെന്ന് സ്വയം അഭിമാനിക്കുന്ന ഒരു സമൂഹമാണ് യഹൂദന്മാർ. ആ ധാരണയെ കാറ്റിൽ പറത്തിയ സംഭവമാണ് ഇവിടെ നടമാടുന്നത്. ആവർത്തനപുസ്തകത്തിൽ ദൈവത്തിന്റെ കരുണ, ദയാവായ്പ്, സ്നേഹം, ആർദ്രത, പരിപാലനം ഇവിടെയെല്ലാം അനുഭവിക്കുന്ന യഹൂദ ജനത്തെയാണ് കാണുന്നത്. തെരഞ്ഞെടുക്കപ്പെട്ട ജനത്തോടു മാത്രം കരുണ കാണിക്കുന്ന ഒരുവനായിട്ടു മാത്രമേ യഹൂദനു ദൈവത്തെയും മിശിഹായെയും കാണുവാൻ കഴിയു. ദൈവത്തെയും സഭയെയുമൊക്കെ തങ്ങളുടേത് മാത്രം എന്ന് ചിന്തിക്കുന്നവർ വർത്തമാനകാലത്തിലും ഇല്ലാതില്ല. ദൈവകരുണയുടെ ചൊരിച്ചിൽ കാല–ദേശ–വർഗ്ഗ–സംസ്കാര സീമകൾക്ക് അതീതമാണ്. നിനുവയിലെ ജനത്തിന്റെ മാനസാന്തരത്തിൽ ഇഷ്ടം തോന്നി അവർക്ക് വരുത്തുവാനിരുന്ന കോപത്തിൽ നിന്നും അവരെ രക്ഷിച്ച ദൈവം തന്റെ കരുണ ഒരു പ്രത്യേക ജാതിയുടെ കുത്തകയല്ലെന്ന സത്യം വെളിപ്പെടുത്തിയിരിക്കുന്നു. തങ്ങളോടൊപ്പം ചേർന്നാൽ മാത്രമെ രക്ഷിക്കപ്പെടു എന്ന മിഥ്യാധാരണകൾ പരത്തി മനുഷ്യരെ തെറ്റിക്കുന്ന ക്രിസ്തീയ സഭാ വിഭാഗങ്ങളുടെ സാന്നിദ്ധ്യം മറന്നു കൂടാ. സോർ, സീദോൻ പ്രദേശങ്ങളിലൂടെയുള്ള കർത്താവിന്റെ യാത്രയുടെ ആന്തരിക പൊരുൾ തിരിച്ചറിഞ്ഞ ഒരു സഭാ വിഭാഗമോ ഒരു വിശ്വാസിയോ ദൈവ കരുണയെ കുത്തക പ്രത്യയശാസ്ത്രത്തിന്റെ അതിർ വരമ്പുകളിൽ തളച്ചിടില്ല.

**നിലവിളിക്കുന്നവനെ മിണ്ടടക്കുന്ന സമൂഹത്തിന്റെ പൊതു സ്വഭാവം**

തന്റെ മകളുടെ സൗഖ്യം മാത്രമാണ് കനാന്യ സ്ത്രീയുടെ മനസ്സിൽ നിറഞ്ഞുനിന്ന ആഗ്രഹം. അവളുടെ നിലവിളി ശിഷ്യന്മാർക്കു അരോചകമായി. അവളുടെ മനസ്സിന്റെ സമനില തെറ്റിയ അനുഭവം തിരിച്ചറിയുവാൻ കഴിയാതെ പോയ ശിഷ്യന്മാർ അവളെ പറഞ്ഞയയ്ക്കുവാൻ ആവശ്യപ്പെടുന്നു. സഭാശുശ്രൂഷയിൽ ഇങ്ങനെയുള്ളവരെ ഇന്നും കാണാം. ഈ സ്ത്രീയുടെ ശല്യം ഇല്ലാതാക്കുക എന്ന ലക്ഷ്യത്തോടെ പ്രവർത്തിച്ച ശിഷ്യന്മാരിൽ കാരുണ്യത്തിന്റെ നിറവില്ല. ക്രിസ്തുവിന്റെ വേറിട്ട പ്രതികരണം. ഇന്നും വേദനിക്കുന്നവർക്ക് സാന്ത്വനവും ആശ്വാസവും നൽകും. ദൈവകാരുണ്യനുഭവത്തിനും കാരണം. 'ജനന'ത്തിന്റെ ശ്രേഷ്ഠതയല്ലെന്നും, ആഴമായ വിശ്വാസത്തിന്റെയും സമർപ്പണത്തിന്റെയും നിറവാണ് അതിന് ഒരുവനെ ഒരുക്കുന്നതെന്നും പഠിപ്പിക്കുവാൻ യേശു ഈ സന്ദർഭം ഉപയോഗപ്പെടുത്തി ''സ്ത്രീയേ നിന്റെ വിശ്വാസം വലിയത്'' എന്ന് യേശു പ്രഖ്യാപിക്കുമ്പോൾ അതിരുകൾക്കപ്പുറത്തേക്ക് ദൈവകാരുണ്യം വെളിപ്പെടുത്തുകയായിരുന്നു. ഈ ശുശ്രൂഷയാണ് പരിശുദ്ധ സഭയെ ദൈവം ഭരമേല്പിച്ചിരിക്കുന്നത്.






ബഹുമാനപ്പെട്ട അച്ചാ / സഹപ്രവർത്തകരേ,

സൺഡേ സ്കൂൾ ക്ലാസുകൾ തുടങ്ങിയിട്ട് ഒന്നരമാസം പിന്നിട്ട് കഴിഞ്ഞു. 1,2,11 ക്ലാസുകളുടെ പുസ്തകങ്ങൾ ഒഴിച്ച് മറ്റെല്ലാ പുസ്തകവും ബഥേലിൽ നിന്നും ലഭ്യമാണ്. 1–ാം ക്ലാസ്സിലെ പുസ്തകം കേന്ദ്ര ആഫീസിൽ ശരിയായിട്ടുണ്ട്. മത്സരപരീക്ഷയുടെ റിസൾട്ട് ഉടൻ പ്രസിദ്ധീകരിക്കപ്പെടുന്നതും, അതോടൊപ്പം 2,11, ക്ലാസുകളിലെ പുസ്തകവും പുറത്തിറക്കുകയും ചെയ്യും. റിസൾട്ട് വന്നു കഴിഞ്ഞാലുടൻ പാഠ്യമത്സരത്തിനും സഹപാഠ്യമത്സരത്തിനും ഒന്നും രണ്ടും സ്ഥാനങ്ങൾ ഭദ്രാസനാടിസ്ഥാനത്തിൽ ലഭിച്ചവർ അവരുടെ പാസ്പോർട്ട് ഫോട്ടോ ഇൻസ്പെക്ടർമാർ മുഖേന ഡയറക്ടറെ ഫെബ്രുവരി 29–ാം തീയതിക്കുമുമ്പ് എത്തിയ്ക്കേണ്ടത്.

പുതിയതായി സൺഡേസ്കൂൾ പഠിയ്ക്കുവാൻ ആഗ്രഹിക്കുന്ന മുതിർന്ന കുട്ടികളെ സെക്കുലർ വിദ്യാഭ്യാസം കണക്കാക്കി ചെറിയ പരീക്ഷ നടത്തി അഡ്മിഷൻ കൊടുക്കുന്നത് ഉചിതമായിരിക്കും. അതുപോലെ പുതിയ പാഠ്യപദ്ധതി പ്രകാരമുള്ള പുസ്തകങ്ങൾ നിലവിൽ വന്നശേഷം അദ്ധ്യാപകർക്ക് പ്രത്യേകം ക്ലാസ്സുകൾ അതുമായി ബന്ധപ്പെട്ട് ക്രമീകരിക്കാവുന്നതുമാണ്.

സർക്കുലർ 2/2012 എല്ലാ പ്രഥമ അദ്ധ്യാപകർക്കും ലഭിച്ചുവല്ലോ. ശ്രദ്ധയോടെ വിജ്ഞാപന പ്രകാരം അദ്ധ്യാപരെ വിളിച്ചുകൂട്ടി നേരത്തെ കാര്യങ്ങൾ ക്രമീകരിക്കുവാൻ ശ്രദ്ധിയ്ക്കുമല്ലോ?

കാർഡ് കളക്ഷൻ ഇനി തിരിച്ചേല്പിയ്ക്കുവാനുള്ള സൺഡേസ്കൂൾ എത്രയും വേഗം ഇൻസ്പക്ടറെ ഏല്പിക്കേണ്ടതാണ്. ഈ വർഷത്തെ കണക്കിൽപ്പെടുത്തേണ്ടതാകയാൽ കാലതാമസം ഒഴിവാക്കാനാണ്. നഷ്ടപ്പെട്ട കാർഡിന് 150/–രൂപാ ക്രമത്തിൽ ഏല്പിച്ച് സഹകരിക്കണം എന്ന് ഒരിക്കൽ കൂടി ശ്രദ്ധയിൽപ്പെടുത്തുന്നു.

ഈ വർഷത്തെ ഒ.വി.ബി.എസ്. പരിശീലനം കേന്ദ്രതലത്തിൽ ഫെബ്രുവരി 10, 11 തീയതികളിൽ പാമ്പാക്കുട സമന്വാ സെന്ററിൽ വച്ച് നടത്തപ്പെട്ടു. നേതൃത്വം നൽകിയ ബഹു. ഫാ. കെ.ഒ. തോമസ് പുത്തൻകാവ്, ശ്രീമതി സൂസൻ ബാബു കുടശ്ശനാട്, മാസ്റ്റർ ബിനോയി പേരിശ്ശേരി എന്നിവർ ഭദ്രാസനതല ഒ.വി.ബി.എസ്. ഗാനപരിശീലനത്തിന് നേതൃത്വം നൽകുന്നതാണ്.ഭദ്രാസനതല ഗാനപരിശീലനം മാർച്ച് 23, 24 തീയതികളിൽ ബഥേൽ അരമനയിൽ വച്ച് നടത്തുവാൻ ആഗ്രഹിക്കുന്നു. വിശദവിവരം ഡയറക്ടറിൽ നിന്നും ലഭിക്കുന്നതാണ്.

ഭദ്രാസന പ്രഥമ അദ്ധ്യാപകരുടെ അർദ്ധസമ്മേളനം 2012 ഫെബ്രുവരി 11–ാം തീയതി രാവിലെ 10 മുതൽ ബഥേൽ അരമനയിൽ വച്ച് ബഹു. വൈസ് പ്രസിഡന്റ് കുര്യൻ ജോസഫ് അച്ചന്റെ അദ്ധ്യക്ഷതയിൽ കൂടുകയും ഭദ്രാസന മെത്രാപ്പോലീത്ത അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് തിരുമനസ്സുകൊണ്ട് പ്രസ്തുത സമ്മേളനം ഉത്ഘാടനം ചെയ്യുകയും ചെയ്തു. ബഹു. തോമസ് അമയിൽ അച്ചൻ പ്രഥമ അദ്ധ്യാപകർക്ക് ക്ലാസ് എടുക്കുകയും ചെയ്തു. യോഗത്തിൽ ഡിസ്ട്രിക്ട് പ്രസിഡന്റുമാരും കൗൺസിൽ അംഗങ്ങളും പ്രഥമ അദ്ധ്യാപകരുമായി 50–ൽപ്പരം പേർ സംബന്ധിച്ചു.

**ജി. വർഗീസ് കാവുംപുറത്ത്**
**ഡയറക്ടർ**

| ബഥേൽ പത്രിക വരിസംഖ്യ | |
|---|---|
| 1 വർഷം | ` 80 |
| 2 വർഷം | ` 150 |
| 5 വർഷം | ` 350 |
| 7 വർഷം | ` 500 |
| 15 വർഷം | ` 1000 |
| **പരസ്യനിരക്കുകൾ** | |
| Cover Back Multy | ` 2500 |
| Front Inner B/W | ` 1500 |
| Back Inner B/W | ` 1500 |
| Favours Recived | ` 300 |

# പുഞ്ചിരിയുടെ പ്രകാശം പരത്തുക

സ്നേഹമുള്ള കൂട്ടുകാരെ,

ദൈവത്തിന്റെ മഹത്വത്തെ പ്രകീർത്തിച്ച മഹാകവി വേർഡ്സ് വർത്ത് പറയുന്നത്-ഒരു ശിശുവിന്റെ മുഖത്തു പാൽപുഞ്ചിരി പരക്കുന്നത് അതിന്റെ ഹൃദയ നൈർമ്മല്യം കൊണ്ടാണെന്നാണ്. എന്നാൽ ഒരു ശിശു വളരുന്തോറും ഹൃദയത്തിൽ തിന്മയുടെയും വിദ്വേഷത്തിന്റെയും വികാരങ്ങൾ ശക്തിപ്രാപിക്കുകയും അതോടെ മുഖത്തെ ശ്രീത്വം നഷ്ടമാകുകയും ചെയ്യുന്നു.

മുഖം ഹൃദയത്തിന്റെ കണ്ണാടിയാകുന്നു എന്നുള്ള ചൊല്ല് തികച്ചും സത്യമാണ്. മുഖത്തു പുഞ്ചിരി വിരിയണമെങ്കിൽ ഹൃദയം പരിശുദ്ധി നിറഞ്ഞതായിരിക്കണം. അത് അസൂയയും വിദ്വേഷവും പകയും നിറഞ്ഞതാണെങ്കിൽ മുഖത്തു പുഞ്ചിരി വിടരുക സാദ്ധ്യമല്ല.

ദൈവം മനുഷ്യനു നൽകിയ വരദാനമാണ് പുഞ്ചിരി. മറ്റു ജീവജാലകങ്ങൾക്കു കഴിയാത്ത ഒന്നാണ് അത്. ഒരു പുഞ്ചിരി മറ്റുള്ളവരുടെ ഹൃദയത്തിലും ആനന്ദത്തിന്റെ വീചികൾ ഉയർത്തുന്നു.

ഒരു പുഞ്ചിരിയോടെ രോഗിയെ സമീപിക്കുകയും സംസാരിക്കുകയും ചെയ്യുന്ന ഒരു ഡോക്ടർക്ക് രോഗിയിൽ നല്ല സ്വാധീനം ചെലുത്തുവാൻ കഴിയും. പുഞ്ചിരിയോടെയും സൗമ്യഭാവത്തോടെയും ജനങ്ങളെ സമീപിക്കുന്ന മതാചാര്യന്മാർക്ക് അനുയായികളിൽ കാര്യമായ പരിവർത്തനം നൽകുവാൻ കഴിയും.

ചിലർ ഭക്തിയുടെ പരിവേഷമായി ദുഃഖഭാവം സ്വീകരിക്കാറുണ്ട്. ലോകത്തിന്റെ ഭാരം മുഴുവൻ അവരുടെ ചുമലിൽ വെച്ചിരിക്കുന്ന ഭാവത്തോടെയാണ് അവർ പ്രത്യക്ഷപ്പെടുന്നത്. ഭാരതീയ ദർശനത്തിൽ ഈശ്വരൻ ആനന്ദമൂർത്തിയാണ്. ആത്മീയതയുടെ പര്യായമാണ് ആനന്ദം. യേശുക്രിസ്തുവിനെ കലാകാരന്മാർ ദുഃഖത്തിന്റെയും വേദനയുടെയും ഭാവം നിറഞ്ഞ മുഖമായിട്ടാണ് ചിത്രീകരിക്കുന്നത്. യേശു കഷ്ടം ഏറെ സഹിച്ചുവെങ്കിലും ആനന്ദമൂർത്തിയായിരുന്നു എന്ന് ചില വാക്കുകളിൽ സ്പഷ്ടമാണ്. "ഇതു ഞാൻ പറഞ്ഞത് എന്റെ സന്തോഷം നിങ്ങളിൽ കുടികൊള്ളുവാനും നിങ്ങളുടെ സന്തോഷം പൂർണ്ണമാകുവാനും വേണ്ടിയാണ്...." ഏതു സാഹചര്യത്തിലും മറ്റുള്ളവർക്ക് സന്തോഷം പകരുവാനുള്ള പ്രവർത്തനവും സംസാരവുമാണ് യേശുക്രിസ്തു നടത്തിയിരുന്നത്.

മാനസികമായി പ്രയാസം അനുഭവിക്കുന്നവർക്ക് ഒന്നു പുഞ്ചിരിക്കുവാൻ കഴിഞ്ഞാൽ ഹൃദയത്തിന്റെ ഭാരം കുറയുന്നു എന്നു കരുതാം. നമ്മുടെ ജീവിതം പ്രസാദാത്മകമായിരിക്കുവാനാണ് ദൈവം ആഗ്രഹിക്കുന്നത്. സ്നേഹത്തിന്റെയും സമാധാനത്തിന്റെയും ഉറവിടമാണ് ദൈവം. അവിടുന്നു നമ്മെ നയിക്കുന്നത് ശാശ്വത ശാന്തിയിലേക്കാണ്. എപ്പോഴും പുഞ്ചിരിക്കുന്ന മുഖവുമായി മറ്റുള്ളവർക്ക് സന്തോഷം പകരുന്ന ഭാവം ജനിപ്പിക്കുവാൻ ആനന്ദമൂർത്തിയായ ഈശ്വരന്റെ സാന്നിദ്ധ്യം ഹൃദയത്തിൽ ഉണ്ടാകണം.

കൂട്ടുകാരെ,

നമ്മുടെ ഹൃദയത്തിൽ എപ്പോഴും ക്രിസ്തുവിനെ സ്വീകരിച്ച് അതിനനുസരിച്ച് ജീവിച്ചാൽ നമ്മുടെ മുഖത്ത് സന്തോഷവും ഐശ്വര്യവും എപ്പോഴുമുണ്ടാകും. നിങ്ങളുടെ മുഖഭാവവും പെരുമാറ്റവും മറ്റുള്ളവർക്ക് സന്തോഷം നൽകുവാൻ പര്യാപ്തമാകട്ടെ ! നിങ്ങളുടെ പുഞ്ചിരിയിലൂടെ പ്രകാശം പരത്തുവാൻ ശ്രമിക്കുക.

ദൈവം അനുഗ്രഹിക്കട്ടെ !

സ്നേഹപൂർവ്വം **ആനിച്ചേച്ചി**




# അനുമോദനം



പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രൽ ഇടവകാംഗങ്ങളായ മികച്ച അദ്ധ്യാപകനുള്ള സംസ്ഥാന അവാർഡ് ജേതാവ് ശ്രീ. ജോർജ്ജ് വർഗീസിനും, കേരളാ രഞ്ജി ട്രോഫി ക്രിക്കറ്റിൽ മികച്ച പ്രകടനം നടത്തിയ ശ്രീ. സോണി ചെറുവത്തൂരിനും അനുമോദനം നൽകി. സമ്മേളനം ചെങ്ങന്നൂർ ഭദ്രാസനാധിപൻ അഭി. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത ഉദ്ഘാടനം നിർവ്വഹിച്ചു. വികാരി ഫാ. മത്തായി കുന്നിൽ അദ്ധ്യക്ഷത വഹിച്ചു. പ്രൊഫ. ജോർജ്ജ് ജോസഫ്, ശ്രീ. സ്റ്റീഫൻ ഐപ്പ്, ശ്രീ. ജിബു ജോർജ്, ശ്രീ. ജോസഫ് മാത്യു എന്നിവർ പ്രസംഗിച്ചു.

# പ. അന്ത്രയോസ് ബാവായുടെ ശ്രാദ്ധപ്പെരുന്നാൾ

പുത്തൻകാവ്: പ. അന്ത്രയോസ് ബാവായുടെ ശ്രാദ്ധപ്പെരുന്നാൾ ഫെബ്രുവരി 16 മുതൽ മാർച്ച് 4 വരെ തീയതികളിൽ നടത്തപ്പെടും. 16–ാം തീയതി അഭി. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ പെരുന്നാൾ കൊടിയേറ്റ് നിർവ്വഹിക്കും. ഫെബ്രുവരി 22 മുതൽ 24 വരെ കുരിശുപള്ളിയിലും, 26 മുതൽ മാർച്ച് 2 വരെ കത്തീഡ്രലിലും വചനശുശ്രൂഷ നടത്തപ്പെടും. 25 ന് കുരിശുപള്ളിയിൽ വി. കുർബ്ബാനയ്ക്ക് അഭി. ഡോ. ജോസഫ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്താ മുഖ്യകാർമ്മികത്വം വഹിക്കും. 26 ന് അഭി. യൂഹാനോൻ മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്താ കത്തീഡ്രലിൽ വി. കുർബ്ബാനയ്ക്ക് മുഖ്യകാർമ്മികത്വം വഹിക്കും. 26 ന് വൈകിട്ട് കൺവൻഷൻ ഉദ്ഘാടനം അഭി. യാക്കോബ് മാർ ഏലിയാസ് മെത്രാപ്പോലീത്താ നിർവ്വഹിക്കും. മാർച്ച് 2, 3 തീയതികളിൽ ഭക്തിനിർഭരമായ റാസ. 3 ന് കത്തീഡ്രലിൽ വി. മൂന്നിന്മേൽ കുർബ്ബാനയ്ക്ക് അഭി. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ മുഖ്യകാർമ്മികത്വം വഹിക്കും. തുടർന്ന് ആറാം മാർത്തോമ്മാ അവാർഡ് പ്രഖ്യാപനവും പ്രസിദ്ധമായ സമൂഹസദ്യയും. 4 ന് വി. കുർബ്ബാനയ്ക്ക് ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറസ് മെത്രാപ്പോലീത്താ മുഖ്യകാർമ്മികത്വം വഹിക്കും. പെരുന്നാളിനോടനുബന്ധിച്ച് വിവിധ കമ്മറ്റികൾ പ്രവർത്തിച്ചു വരുന്നതായി ഇടവക വികാരി ഫാ. മത്തായി കുന്നിൽ അറിയിച്ചു.

# ഫിലോക്കാലിയ

റോയി ഇന്റർനാഷണൽ ചിൽഡ്രൻസ് ഫൗണ്ടേഷൻ, കോട്ടയം പ്രസിദ്ധീകരിച്ച, ആദ്യനൂറ്റാണ്ടുകളിലെ മുപ്പത് ക്രൈസ്തവ സന്യാസിവര്യന്മാർ എഴുതിയ ഫിലോക്കാലിയ അഞ്ച് വാല്യങ്ങൾ, സാധകന്റെ സഞ്ചാരം, ആരംഭകർക്ക് ഫിലോക്കാലിയ പ്രതിപാദ്യവിഷയങ്ങൾ, സ്വർഗ്ഗീയ ഗോവണി രക്ഷയിലേക്കുള്ള പാത തുടങ്ങി പത്തു പുസ്തകങ്ങൾ വിതരണം ചെയ്തു തുടങ്ങി. വില: 150 രൂപ പുസ്തകം ലഭിക്കുവാൻ ആഗ്രഹിക്കുന്നവർ താഴെക്കാണുന്ന ഡിസ്ട്രിബ്യൂട്ടറിന്റെ അഡ്രസിൽ ബന്ധപ്പെടുക. കാർമ്മെൽ ഇന്റർനാഷണൽ പബ്ലീഷിംഗ് ഹൗസ്, കോട്ടൺഹിൽ, തിരുവനന്തപുരം – 695 014 Ph: 0471-2327253, 9447037580